# ചിത്രനഗരത്തിൽ.



# ചിത്രനഗരത്തിൽ.

## (സവ്യാഖ്യാനം)

---

ഗ്രന്ഥകർത്താ

**എം. ആർ. കൃഷ്ണവാര്യർ, ബി. എ., എൽ. ടി.**



പ്രകാശകൻ

പി. ഗോവിന്ദപ്പിള്ള

വി. വി. ബുക്ക്ഡിപ്പോ,

ചാല, തിരുവനന്തപുരം.

1112

 [വില [redacted]]



ശ്രീ ചിത്തിര തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു്.

# ചിത്രനഗരത്തിൽ.

---

ശ്രീചിത്രാവനിപാലജന്മദിവസാ-
　　നന്ദോത്സവാഘോഷര-
ശ്രീ ചിന്നീടുമവർണ്ണ്യ "ചിത്രനഗരം"
　　ചിത്രാഭിരാമം തുലോം,
രോചിസ്സേറിയ പൂർവ്വപശ്ചിമകലാ-
　　മിശ്രപ്രഭാഭാസ്വര-
വൈചിത്ര്യത്തൊടുയർന്നുവന്നിതു തല-
　　സ്ഥാനത്തു താൽക്കാലികം. ൧

കച്ചേരിക്കു കിഴക്കുഭാഗമിയലും
　　മൈതാനമേതാദൃശ-
ത്തച്ചേറിന്റെ മിടുക്കുകൊണ്ടിഹ തുലാ-
　　മാസാവസാനാദിയിൽ,
മച്ചേന്തും മണിമന്ദിരാവലികളോ-
　　ടൊക്കും കുടീരങ്ങളാ-
ലച്ചേതോഹരമാം പ്രദർശനതയെ-
　　ക്കൈക്കൊണ്ടു കൈലാസമായ്. ൨

ഉദ്യോഗസ്ഥമഹാപ്രഭുക്കളുമുദാ-
രാദർശസമ്പന്നരാ-
യുദ്യോഗിക്കുമനേകപൌരതിലക-
ന്മാരും പ്രയത്നിക്കയാൽ,
ഹൃദ്യോൽകൃഷ്ടനവീന "ചിത്രപുരി"ഹാ!
പൂമങ്ക പൂമേടയിൽ
പ്രദ്യോതിപ്പതുപോ,ലനന്തപുരിയിൽ
കാണായി കാലോചിതം. ൩

പ്രാകാരാഭയെഴും പ്രവേശനമുഖ-
ദ്വാരത്തിലത്യുത്തമ-
ക്ഷ്മാകാന്താഭ്യുദയോക്തിസിന്ധുജദര-
ശ്രീവഞ്ചിമുദ്രാദിയാൽ
ശ്രീ കാളുന്ന വളച്ചുവാത,ലൊളി തൂ-
വീടുന്ന തുവാനില-
പ്പ്രാകാരാതിധനുസ്സുപോലെ, പരിശോ-
ഭിപ്പൂ പതാകാന്വിതം. ൪

ഈ വാതുക്കലെടുത്തൊരേ വരിയിലായ്
പന്നൽത്തളിർത്തൈമുള-
ക്കൈവാരിപ്പണിമോടി കാട്ടിന കുളിർ-
പ്പൂപ്പന്തൽ നൽപ്പന്തിയിൽ,
സേവാതല്പരരാം പ്രദർശനസഭാം-
ഗങ്ങൾക്കു സൌകര്യമാ-
യാവാസത്തിനൊതുങ്ങി നില്പിതു വട-
ക്കായി വഴിത്താരയിൽ. ൫

ആരാലീ രമണീയഗോപുരകവാ-
ടത്തെക്കടന്നാ,ലിട-
ത്താരാമം, ലസദങ്ഘ്ചന്ദ്രലളിതാ-
കാരത്തിലന്യാദൃശം,
ദൂരാനീതലതാമഹീരുഹഗണാ-
ലങ്കാരപൂർവ്വം കലാ-
കാരാവ്യാഹതഭാവനാവിരചിതം
കണ്ടാശ്ശുകൊണ്ടാടിടാം. ൩

ഉദ്യാനത്തിനെതിർസ്ഥലത്തുയരുമ-
ട്ടൂപ്പന്തൽ മായാമഹാ-
വിദ്യാനർത്തനഗാനമണ്ഡപമണി-
ശ്രീമണ്ഡനശ്രേണിയാൽ,
ഹൃദ്യാകർഷകമായ് വിളങ്ങി ഹൃദയാ-
നന്ദം പ്രവർഷിച്ചുകൊ-
ണ്ടദ്യാപി പ്രഥിതപ്രദർശനജയ-
പ്രശ്നം പ്രസംഗിക്കയാം. ൪

ഉത്തുംഗാഭകലൻ മേൽപ്പുരയുയ-
ന്നാകാശവീഥിക്കു മേ-
ലെത്തുന്നുണ്ടകമോ? വിശാലതരമാ-
യോരോ വിതാനങ്ങളാൽ,
മെത്തും ഭംഗിയിണങ്ങി വെൺമണൽ വിരി-
ച്ചേന്തും വിധാനങ്ങളോ-
ടൊത്തുല്ലാസകലാപ്രവീണത തുളു-
മ്പുന്നൂ തുലോമകക്ഷിയിൽ. ൫

ഉദ്യൽപദ്ധതിയുണ്ടിവ[1] യ്ക്കിടയിലായ്,
ചമ്പുക്കൾ പദ്യത്തിനും
ഗദ്യത്തിന്നുമിടയ്ക്കുപോ,ലതിചമൽ-
ക്കാരം ചമഞ്ഞത്രമേൽ,
സദ്യക്ഷോഗണസാർവ്വഭൌമസദനം-
പോലേ സമാരാദ്ധ്യമാം-
സാദ്യസ്സംസ്കൃതഭദ്രപ്രദർശന നികേ-
തത്തിൽ പ്രവേശിക്കുവാൻ. ൯

വീണ്ടും സ്വാഗതമാംഗ്ലഭാഷയിൽ വിരാ-
ജിപ്പൂ വിലാസാന്വിതം
നീണ്ടുള്ളീവഴിമേൽ വിലങ്ങി നിലകൊ-
ണ്ടീടും കൊടിക്കൂറയിൽ,
തീണ്ടും സംശയമററിതിൻെറ തണലിൽ-
ക്കൂടിക്കടന്നദ്ഭുതം
പൂണ്ടുല്ലർഷമിയന്ന ചിത്രപുരിയിൽ
ച്ചിത്തംകുളുർപ്പിക്കുവിൻ. ൧൦

ആരാമത്തിനകത്തഭംഗുരലസ-
ദ്വൃത്താകൃതിശ്രീയണി-
ഞ്ഞാ രാജന്യഭടക്കു സൈനികകഥാ-
വാദ്യങ്ങൾ വായിക്കുവാൻ
വാരാൻമ്പിളിപോലെ വാനിലൊളി വീ-
ശീടുന്ന പൊൻതാമര-
ത്താരപ്പൊയ്കയിലെന്നപോലൊരു കളി-
ത്തട്ടിക്കലാശാലയിൽ. ൧൧

1 ഉദ്യാനത്തിനും പന്തലിനും ഇടയിൽക്കൂടി.

നാനാഭേരിമൃദംഗനാദസഹിതം
നാഗാംഗനാഗസഞ്ചര-
ധ്വാനാരോഹരസാവരോഹമധുരാ-
ലാപം മദോല്ക്കർഷദം
സേനാനായകവൃന്ദമത്ര തുടരു-
ന്നേരം തുളുമ്പും മനഃ-
പീനാവാര്യവികാരമാൻ വിഷമി-
ക്കുന്നു വിനോദാർത്ഥികൾ. ൧൨

സേനാനായകബാലവേത്രമിളകി-
ത്താണാശ്ശു താളത്തിനൊ-
ത്തൂനാപേതമുയർന്നിടുന്നൊരു മുര-
ളീ മുഗ്ദ്ധവാദ്യാരവം,
ഗാനാലാപപുരസ്സരം മധുരപീ-
യൂഷപ്രവാഹം തല-
സ്ഥാനാനന്തപുരിക്കകത്തിഹ നിറ-
യ്ക്കുന്നു നിശാസ്യാഭയിൽ. ൧൩

വൃദ്ധക്ഷ്മീശ്വരഭക്തി, വീരവനിതാ-
ജാതക്കു ജാതീയമാം
യുദ്ധപ്രീതി, യുവാക്കളിൽ സ്മരകലാ-
ബോധോദയസ്പന്ദനം,
സിദ്ധർക്കുന്നത തത്വചിന്തനവുമീ-
യാംഗ്ലേയമേളം സ്വതഃ-
സിദ്ധപ്രേരകശക്തികൊണ്ടിഹ വളർ-
ത്തുന്നു വളം ഭുവിമേൽ. ൧൪

മേലായ്മേളവിനോദമേദുരകുടീ-
    രത്തിന്നു കുല്ങ്കഷ-
ശ്രീലാവണ്യമെഴും ത്രിശാലകൾ വിശാ-
    ലാന്തഃപ്രണാളങ്ങളിൽ,
ലീലാസ്നാനവിധാനയന്ത്രഘടനാ-
    സംഭാരസംഭാവിത-
ജ്വാലാലംകൃതമായി നില്പതു സമീ-
    ക്ഷിക്കുന്നു സന്ദർശകർ. ൧൭

വെള്ളിക്കമ്പികളെന്നപോലെ വെളിവായ്
    വേശ്മത്തിൽ വെൺതോണികൾ-
ക്കുള്ളിൽ പ്രസ്രവണക്കുഴൽച്ചുഴികളിൽ-
    ക്കൂടിപ്പയോധാരകൾ
തുള്ളിച്ചാടി വളഞ്ഞു വാനിലുയരെ-
    ക്കേറിത്തകർന്നുല്ലസൽ-
ത്തുള്ളിത്തുമഴ പെയ്തിടുന്നിതു തുലാ-
    മാസാവസാനോചിതം. ൧൮

ധാരാവാഹികളാം പ്രണാളികൾവഴി-
    ക്കത്യന്തസൂക്ഷ്മായത-
ദ്വാരാവിഷ്കൃതകോഷ്ണകോമളപയോ-
    ബിന്ദുപ്രയോഗങ്ങളാൽ
ധാരാളം ജലപാതഭാവുകസുഖ-
    സ്നാനാർത്ഥമുണ്ടായതാ-
മാ രാജോചിതസംവിധാനമവിടെ-
    ക്കാണാമമൂല്യം തുലോം. ൧൯

ദേശാലംബകലാഭിവൃദ്ധിനിരത-
　　ന്മാക്കുള്ള നിവ്യാജമാ-
മാശാദർശവിശേഷമത്ര സഫലീ-
　　ഭാവം സമീപിക്കയാൽ,
ആശാസ്യാസനദപ്പണോപകരണ-
　　സ്തോമാലയം നാട്ടിലു-
ള്ളാശാരിപ്പണിതന്റെ മേന്മ വെളിവാ-
　　ക്കുന്നു വെളിപ്പന്തലിൽ. ൧൭

അന്തേവാസികളൊക്കയും പ്രതിഫലി-
　　ക്കുംമാറു നിമ്മായമായ്-
ച്ചിന്തേറിട്ടു മിനുക്കി നല്ല മിനുസപ്പൂ-
　　ച്ചെണ്ണ പൂശിക്രമാൽ,
ചിന്തേ, താവകഭാവനാസുലഭമാ-
　　മൌജ്ജ്വല്യമേന്തും പുതു-
ച്ചെന്തേക്കിൽപ്പലകട്ടിൽമേശകൾ കിട-
　　ക്കുന്നു [1] "കടൽക്കാഴ്ചയിൽ". ൧൮

തണ്ടാരിന്റെ മനോഹരാകൃതിയെഴും
　　കാഴ്ചപ്രധാനസ്ഥല-
ത്തുണ്ടാരാലിഹ ദക്ഷിണാഭിമുഖമായ്
　　ശൃംഗാരശൃംഗങ്ങളിൽ,
കൊണ്ടാട്ടം പല വണ്ണമേറിയ കൊടി-
　　ക്കൂട്ടങ്ങൾ പാറിപ്പതാം
രണ്ടാമുത്തരചക്രവാളമഴവി-
　　ല്ലൊപ്പം മഹാതോരണം. ൧൯

---

1 Sea View.

തുമ്പിക്കൈയ്യൊരുപോലുയത്തി വല്യതാം
ചന്ദ്രക്കലയ്ക്കൊപ്പമാം
കൊമ്പിന്മേൽ മലർമാല ചാർത്തിയ മഹാ-
മാതംഗയുഗ്മത്തിനാൽ,
അമ്പിൽ സേവിതമായ കംബുകലികാ-
ചിത്രം വളപ്പിന്റെ നേർ-
മുമ്പിൽക്കാണ്കെ, സമുദ്രവഞ്ചിവസുധാ-
സംബന്ധമുദ്രായിതം. ൨൭

മാണിക്യദ്യുതിയാർന്ന തോരണമതിൽ-
ക്കെട്ടിന്റെ മായാമണി-
ത്തൂണിന്മേൽ മൃഗപക്ഷിനാഗലതികാ-
പുഷ്പപ്രതിച്ഛായകൾ
കാണിക്കിമ്പമുയർത്തിടുംപടി കലാ-
കാരന്നു കൈവേലയിൽ
ത്രാണിപ്രാഭവമെത്രയെന്നു തെളിയി-
ക്കുന്നു തെളിച്ചത്തിനാൽ. ൨൮

വല്ലീബാലതരുക്കൾ നട്ടുചിതമാം
ശുശ്രൂഷണത്താൽ വള-
ർന്നല്ലീഢാഭയൊടൊത്തു ഗോപുരപുരോ-
ഭാഗത്തു പൂച്ചട്ടികൾ,
നല്ലീ നാഗരികപ്രദർശനകലാ-
രംഗത്തിനേറെക്കുറെ-
സ്സല്ലീലോപവനപ്രതീതിയുളവാ-
ക്കീടുന്നു നോക്കീടുകിൽ. ൨൯

പോകാം വാതിൽകടന്നു, കാഴ്ച കവിതേ,
കണ്ടീടുവാനായ്; പ്രഫു-
ല്ലേകാംഭോജദളങ്ങൾപോലെ വിലസും
ശാലാവിഭാഗങ്ങളിൽ,
ആകാശത്തു പലേനിറത്തിലമരു-
ന്നഭ്രങ്ങൾപോലേ, ശുഭ-
ശ്ലോകാംഗങ്ങളിലെന്നപോലെ, പരിശോ-
ധിക്കാം പദാർത്ഥങ്ങളെ. ൨൫

സവ്യാരംഭദളത്തെയത്ര, സമുദാ-
യോല്ലംഘമാർഗ്ഗത്തിലൂ-
ടവ്യാജം ത്വചരിതാഭിരാമതരണം
ചെയ്യുന്ന തന്വംഗിമാർ
ദിവ്യാനേകകലാപരോപകരണാ-
ലങ്കാരപൂർവ്വം, ഗുണ-
ദ്രവ്യാകർഷകരംഗമാക്കിയനിശം
കാട്ടുന്ന കോട്ടംവിനാ. ൨൬

നേത്രാകർഷകമായ നേരിയ മലർ-
പ്പട്ടിൽപ്പലേമാതിരി-
സ്തോത്രാഹാര്യവിഹംഗകല്പലതികാ-
മഞ്ജുപ്രസൂനങ്ങളാൽ,
സൂത്രാലേഖനകർമ്മചാതുരി തുലോം
കാണിച്ചു തുന്നൽക്കലാ-
ക്ഷേത്രാരാദ്ധ്യമഹത്വമിക്കതിരണി-
പ്പൂപ്പന്തൽ കൈക്കൊൾകയാം. ൨൭

മയ്യൽക്കണ്ണികളാൽ മനോജ്ഞതരമാം
മഞ്ഞപ്പടത്തിൽപ്പുതു-
ത്തയ്യൽക്കണ്ണികൾ ചേർത്ത മുഗ്ധശബള-
ശ്രീമുത്തുരത്നങ്ങളിൽ,
ചെയ്യപ്പെട്ട വിചിത്രചിത്രശലഭാ-
ലങ്കാരമേന്തും മണി-
ത്തയ്യൽസ്സാരികളങ്ങുമിങ്ങുമിവിടെ-
ത്തൂങ്ങുന്നു തുംഗാഭമായ്. ൨൭

കോലാട്ടത്തിനു തക്കകോലുകൾ പലേ
വർണ്ണത്തിൽ, വർണ്ണങ്ങളിൽ
ചേലാളും ചെറുകന്ദുകങ്ങൾ, ചെളിയിൽ
ചെയ്തുള്ള ചൊഞ്ചെപ്പുകൾ,
ലീലാഹാര്യമൃഗദ്വിജങ്ങ—ളഥവാ
സ്ത്രീവാസനാവൈഭവ-
ജ്ജ്വാലാവിഷ്കൃതസാധനങ്ങൾ—പലതും
പാർക്കാമിതേ പന്തലിൽ. ൨൮

തത്സാമഗ്രികളെ പ്രദർശനകലാ-
സത്മത്തിലാത്മാർത്ഥമാ-
മുത്സാഹത്തൊടു കാത്തു രാപ്പകലിരു-
ന്നീടുന്ന രണ്ടമ്മമാർ,
ഹൃത്സാരസ്യസുമന്ദഹാസവിനയോ-
പേതം കലാപോഷണ-
പ്രോത്സാഹത്തിനു കാണികൾക്കുമുളവാ-
ക്കീടുന്നിതുത്തേജനം. ൨൯

ആപാദാഗ്രമനന്യശോഭ തിരളു-
ന്നിപ്പന്തലിൽ [1] ‘കൌതുക-
വ്യാപാര’ങ്ങളിലേപ്പെട്ടാനധികമാ-
മാസക്തിയോടാദരാൽ,
ശ്രീപാറുന്ന വിശാലനേത്രകൾ വിലോ-
ലാപാംഗഭൃംഗാച്ഛനാ-
വ്യാപാരച്ഛവി വീശിടുന്നിതു വരി-
ക്കാനുള്ള വസ്തുക്കളിൽ. ൩൦

ബാലാബാലകരോടുകൂടിയബലാ-
വൃന്ദം ബലാദൃശ്യമാ-
മീ ലാവണ്യമെഴും പ്രദർശനകലാ-
ശാലയ്ക്കകത്തെത്തിയാൽ,
വേലാതീതകുതൂഹലപ്രകടനം
പ്രത്യക്ഷമാകുന്നു, സ-
ല്ലീലാമോഹനമായ പാവകൾ തുട-
ങ്ങീടും പദാർത്ഥങ്ങളിൽ. ൩൧

മാതാവത്രമകന്നു കന്ദുകമെടു-
ക്കുന്നു, മകൾക്കത്ഭുത-
ശ്രീതാവുന്നൊരു സാലഭഞ്ജിക കൊടു-
ത്തീടുന്നു കൊഞ്ചിക്കുവാൻ,
ശോഭിതാമൂല്യമണിപ്രവാളരചിത-
ത്തുമാലകൾക്കുൾക്കട-
സ്ഫീതാശാവശരായെടുത്തു വിലപേ-
ശുന്നു വിശാലാക്ഷികൾ. ൩൨

---

1 Fancy sale.

കേയൂരാംഗദകങ്കണങ്ങളധികം
സൌരഭ്യകേദാരമാം
മായൂരാഞ്ചിതപിഞ്ഛകൾക്കെതിർമുടി-
ക്കെട്ടിൽക്കടിപ്പിക്കുവാൻ,
പീയൂഷാംശുകലാവിലാസമിയലും
രത്നങ്ങൾ, രമ്യായത-
ശ്രീയൂറും ശബളാശ്മശൃംഖലകളും
കാണാമിതേ കക്ഷ്യയിൽ. ൩൰൩

അല്ലിത്തൊങ്ങലെഴും കൊലുസ്സുകളര-
ഞ്ഞാണങ്ങൾ വജ്രക്കുളിർ-
ക്കല്ലിൽക്കെട്ടിയ മോതിരങ്ങൾ, കനക-
ശ്രീകങ്കണശ്രേണികൾ,
വല്ലിത്തങ്കവരാംഗവർണ്ണവിലസ-
ന്മാല്യങ്ങൾ, കല്യാണവാർ-
മല്ലിപ്പൂമണികുണ്ഡലങ്ങൾ;—വിലസു-
ന്നന്യത്ര വീക്ഷിക്കുവിൻ. ൩൰൪

തൃക്കായുള്ളൊരു തുംഗശൈലനിരയെ-
ക്കത്തിന്നുളച്ചെത്തുമ-
റ്റൂക്കാർമേഘനിറം പുലന്ന സലിലം
കാളുന്ന കാളിന്ദിയിൽ,
ഊക്കായ് പായുമൊഴുക്കലച്ച ചെടിതൻ-
ചാർത്തുമണം ചേർത്തു മേൽ-
തേയ്ക്കാനായഴകുള്ള സോപ്പുകളതാ
വില്ക്കുന്നു വിജ്ഞാപകർ. ൩൰൫

തുംഗാകല്പതുഷാരശൈലഗുഹയിൽ
ശ്രദ്ധാനുരാഗസ്ഫുരൽ-
സംഗാസക്തിയെഴും മൃഗങ്ങൾ, മൃഗയാ-
സംരംഭസംഭ്രാന്തിയിൽ,
അംഗാരായുധശക്തിയേ,റ്റുയിരണ-
ഞ്ഞെപ്പോട്ടപേക്ഷിച്ചതാം
ശൃംഗാരാസ്പദനാഭിതൻ പരിമളം
പാറുന്നിതിപ്പന്തലിൽ. ൩൬

ദിവ്യാരാമതലപ്രഫുല്ലസുമന-
സ്സമ്മർദ്ദിതോത്തേജക-
ദ്രവ്യാമോദരസാവഹ സ്ഫടിക സൽ-
പാത്രങ്ങൾ നേത്രങ്ങളിൽ,
അവ്യാജാത്മകുതൂഹലാദ നിഴലി-
ച്ചമ്പോട്ട നോക്കി ത്രപാ-
ച്ഛവ്യാകല്പകളായവയ്ക്കു വിലവെ-
യ്ക്കുന്നു വിനമ്രാസ്യകൾ. ൩൭

വ്യാലോലാസവവാസനാധനഗള-
ദ്ധമ്മില്ലതൈലം മിള-
ല്ലീലോപാസനകേശമാർജ്ജനികളോ-
ടൊപ്പം കുളിർക്കപ്പിയിൽ,
ചേലോടൊത്തു വിലയ്ക്കു വാങ്ങി മടിയിൽ-
ച്ചേർക്കുന്നു, ചെമ്പൊൽക്കണം-
കാലോളം കരിവാർക്കുഴൽത്തഴ കവി-
ഞ്ഞെത്തുന്ന കല്യാണിമാർ. ൩൮

സൌരഭ്യാതിശയത്തൊടും സഹജമാം
　　സൌന്ദൎയ്യസമ്പത്തണി-
ഞ്ഞാ രംഭാഭകളായ പത്മിനികളാം
　　പത്മാഭിരാമാസ്യകൾ,
പാരം ഹന്ത! സുഗന്ധകൃത്രിമപരാ-
　　ഗത്തിൽ ഭ്രമിക്കുന്നു; സം-
സാരഗ്രസ്തരിലാക്കുതന്നെ യഥവാ
　　സംതൃപ്തി സംഭൃതിയിൽ. ൩൯

മായാവൈദ്യുതശാസ്ത്രചിന്തകമഹാ-
　　നിഷ്ണാതമാകും മനോ-
വ്യായാമോത്ഭുതശക്തിപെററ പരിണാ-
　　മത്തിൻെറ രൂപങ്ങളിൽ,
ജ്ഞേയാനേകമനോജ്ഞയന്ത്രഘടനാ-
　　വൈചിത്ര്യമന്യത്ര, ന-
ല്ലീയാനന്ദമയപ്രദൎശനകലാ-
　　രംഗത്തു കാണപ്പെടാം. ൪൦

ഇഷ്ടാശ്ലേഷരസാനുകൂലമവിടെ-
　　ശ്ശീതോപചാരക്രിയാ-
ദൃഷ്ടാന്തം പ്രകടീകരിച്ചിളകിയാ
　　ടീടുന്നിളംകാററുകൾ,
പുഷ്ടാമോദമൊടൊത്തുകൂടി വിഹരി-
　　ച്ചീടുന്ന വിദ്യുൽഗ്ഗുണാ-
കൃഷ്ടാന്യാദൃശതാലവൃന്തനികര-
　　ത്താളുക്കറക്കങ്ങളാൽ. ൪൧

ശുദ്ധാച്ഛസ്ഫടികത്തിലാരചിതമാം
ഗോളങ്ങൾ ഗോലകപ്രസം-
ബദ്ധായോബലസൂക്ഷ്മതന്ത്രികൾവഴി-
ക്കെത്തും തടിച്ഛക്തിയാൽ,
അദ്ധാവല്ല്യഗുണത്തിലമ്പിളികളെ-
പ്പോലും ജയിക്കുന്നതാം
ശുദ്ധാന്തോചിതദിവ്യദീപനിരയായ്
മാറുന്ന മാത്രയ്ക്കകം. ൩൧

ഈയാശ്ചര്യകരപ്രദർശനകുടീ-
രത്തെക്കുറെക്കൂടി നി-
ന്നായാസപ്പെട്ടമാറു നോക്കിയനവ-
ദ്യാനേകയന്ത്രങ്ങളിൽ,
മായാവൈദ്യുതശക്തിതന്റെ മഹിത-
വ്യാപാരസൂക്ഷ്മക്രമോ-
പായാഗാധരഹസ്യസാരമഖിലം
സമ്യക്ക് പഠിച്ചീടുവിൻ. ൩൨

കൂടാരങ്ങളിതോട്ടുചേർത്തു കുറവും
മററുള്ള കുററങ്ങളും
കൂടാതേ കുതുകാവലോകനസമ-
ർത്ഥാദ്യൽപദാർത്ഥങ്ങളാൽ;
വാടാമല്ലിമലർക്കൊടിക്കുടിലുകൾ-
ക്കൊപ്പം വസന്തോത്സവാ-
ടോപാഡംബരപൂർവ്വകം പരിലസി-
ക്കുന്നു പരാഹ്നങ്ങളിൽ. ൩൩

സ്ഫാരോത്സാഹപുരസ്സരം ഭ്രമരിപോ-
ലുദ്യാനഭൂവിൽ കലാ-
ഗാരോത്സംഗതലത്തിലെക്കുതുകമേ-
റീടും കുടീരങ്ങളിൽ
ഓരോന്നെങ്കിലുമെത്തി നോക്കുവതിനും-
കൂടി പ്രയാസം നമു-
ക്കാരോമൽക്കവിതേ, പ്രശുഷ്ക്കബാഹുവോ-
ദ്യോഗപ്രപാതങ്ങളാൽ. ൨൫

എന്നാലും പ്രിയദർശനീയതതുലോം
കൂട്ടും കുടീരങ്ങളിൽ-
ച്ചെന്നാരാലിഹ നോക്കി നീ ചിലതിനെ-
ച്ചിത്രീകരിച്ചീടുവാൻ,
ഇന്നാവുന്നതുപോലെ തൂലിക ചരി-
പ്പിക്കു ചരിത്രത്തിലാ-
യിന്നാട്ടിൻെറ യശസ്സു കാവ്യലിപിയിൽ
കാണട്ടെ കാലാന്തരം. ൨൬

നാനാജാതിയിലുള്ള നാഴികമണി-
സ്തോമം സമന്താൽ സമീ-
ചീനാപാതമനോഹരാവരണവൈ-
ശിഷ്ട്യം വഹിച്ചങ്ങനേ,
വാനാളും രവിപോലെ സൂക്ഷ്മസമയം
കാണിച്ചിടുന്നൂ നിരാ-
ന്തനാപേതമടുത്ത കാഴ്ചമുറിയിൽ
സ്വൈരം കടന്നീടുകിൽ. ൨൭

തപ്പാതെ വ്യവസായതല്പരമനോ-
ഭാവം പ്രകാശിക്കുമാ-
ജ്ജപ്പാൻകാരുടെ "യാമനാളികൾ" ജ്ജഗ-
ദാശ്ചര്യോജ്ജ്വലൽസൃഷ്ടികൾ
ഇപ്പാരിങ്കലശേഷവും പ്രചുരമാ-
യീട്ടും പ്രചാരം ലഭി-
ച്ചിപ്പാശ്ചാത്യകരോഗ്രമത്സരനയം
പാടേ നിയന്ത്രിക്കയാം. ൨൮

ഓരോരോ വ്യവസായപോഷണകലാ-
മാർഗ്ഗങ്ങളുദ്യൽപ്പരി-
ഷ്കാരോച്ഛൃംഖലവേഗമോടുമധുനാ
വെട്ടിത്തുറന്നീടുവാൻ,
ആരോഗ്യാവഹ "പീതവംശജ" തിവ-
ക്കുണ്ടായ സാമർത്ഥ്യമാ-
ണാ രോമാഞ്ചദമാം ചമൽകൃതിരസാ-
ധ്യായം ചരിത്രങ്ങളിൽ. ൨൯

ആരാലബ്ദമൊരമ്പതോളവുമനു-
സ്യൂതം "പ്രഭാതാർക്കനാ"-
മീ രാജ്യം വ്യവസായമണ്ഡലനഭോ-
മദ്ധ്യത്തിലെത്തീടുവാൻ,
നേരായ് ചെയ്ത പരിശ്രമം സഫലമായ്-
വന്നു; തദീയാത്ഭുത-
ശ്രീരാജൽക്കരകൗശലദ്യുതികട-
ക്കാതുള്ള ദിക്കേതുവാൻ?. ൩൦

ലീലാമോഹനസാധനങ്ങളതുലാ-
ശംസാർഹമായിത്തടി-
ല്ലീലാമോഘനിലീനഭംഗിതിരളും
നീലാംബരശ്രേണികൾ,
ലോലാച്ഛസ്ഫടികപ്രസന്നചഷക-
സ്തോമങ്ങൾ, ചണ്ഡാതപ-
ജ്വാലാവാരണയോഗ്യമാംകുടകളും
ജപ്പാൻെറ "ജാലങ്ങളാം". ൫൧

മോട്ടാർക്കാറുകൾ, മോഹനദ്യുതിയെഴും
പോതങ്ങൾ, മോദപ്രദ-
പ്ലാ,ട്ടാസ്വാദ്യതരം നിസർഗ്ഗമധുരം
പാട്ടും സ്വനഗ്രാഹികൾ,
കൂട്ടാക്കാത്ത വിമാനപംക്തികൾ, ഇവ
യെല്ലാം ക്രമാതീതമി-
ന്നാട്ടാക്കേത്തിയതാകുമുൽഗതി കവി-
ക്കേമ്പോ! കഥിക്കാവതോ! ൫൨

ആയീ സദ്വ്യവസായപദ്ധതികളെ-
പ്പാടേ പകത്തീടുവാ-
നായീഷൽത്തടവെന്നിയേ,തിരുവിതാം-
കൂർ തീച്ച്യയാക്കീടുകിൽ,
പോയീടും ബഹുദൂരമാശു തൊഴിലി-
ല്ലാപ്രശ്നമെങ്ങോ! കലാ-
സ്ഥായീദേവത കാൽച്ചിലമ്പൊലി മുഴ-
ക്കീടും മുറയ്ക്കുഴിയിൽ. ൫൩

ദിവ്യാദർശമെഴും ദിവാൻെറ ഭരണോ-
　　പായത്തിൽ ദീനാവന-
പ്രവ്യാകോശമതപ്പ്രസക്തിയളവ-
　　റ്റീ ദൃശ്യരംഗങ്ങളിൽ;
ഭവ്യാഭം തെളിവായിടുന്നു; തിരുനാൾ-
　　വാരത്തിൽ വാരാളിട്ട-
ന്നവ്യാജവ്യവസായനവ്യയുഗവും
　　സമ്പ്രാപ്തമായ് സാമ്പ്രതം. ൧൪

ധീമാനാം "സചിവോത്തമൻെറ" ധിഷണാ-
　　സങ്കല്പസന്താനമാ-
മീ മാമാങ്കകലാപ്രദർശനമതി-
　　പ്രദ്യോതമാക്കീടുവാൻ,
ശ്രീമാന്മാരധികാരമുള്ള തുറമേ-
　　ലദ്ധ്യക്ഷരെല്ലാം മനഃ-
സ്സീമാതീതകുതൂഹലം സഹകരി-
　　ക്കുന്നു സഹായാന്വിതം. ൧൫

വിദ്യാഭ്യാസവകുപ്പുതൻെറ വകയാം
　　നൽക്കാഴ്ചവസ്തുക്കളൊ-
ട്ടുദ്യാനം പുതുമഞ്ജുളപ്പുലരണി-
　　പ്പൊൽപ്പൂക്കളാലെന്നപോൽ,
ഹൃദ്യാനന്ദകലാനികേതനതലം
　　പ്രത്യേകമായ് വേർതിരി-
ച്ചുദ്യാന്യത്ര നമുക്കു നേത്രസുഖദം
　　കാണാം നെടുമ്പന്തലിൽ. ൧൬

സ്ത്രീശാഖാവഴിവന്ന ചിത്രതരമാം
ചിത്രങ്ങൾ ചിന്താർഹമാം-
ദേശാഹാരദുകൂലഭൂഷണകലാ-
സംസ്ക്കാരസമ്പത്തുകൾ,
ആശാസ്യാത്ഭുതഭാവനാരചിതമാം
പാത്രങ്ങൾ, പത്രങ്ങളിൽ
കോശാലംകൃതമഞ്ജുമഞ്ജരികളും
കൊള്ളുന്ന കോഷ്ഠങ്ങളിൽ. ൯൭

ഭൂഗോളപ്രകൃതിപ്രകാശനപടം,
ഭൂമീരുഹാധിത്യകാ-
ഭാഗോദാരശിലാതലപ്രഥിതകാ-
ന്താരപ്രതിച്ഛായകൾ,
ആ ഗോപാലകിരാതജീവിതദശാ-
ചിത്രങ്ങ,ളാലേഖിത-
ശ്രീഗോധൂമകൃഷിസ്ഥലങ്ങളുമട-
ത്തന്യത്ര ദർശിച്ചിടാം. ൯൮

ആരും വിസ്മയമാളുമുന്നതശിരഃ-
കൈലാസചിത്രം, കലാ-
താരുണ്യം നടമാടിടും മൃഗവിലോ-
ലാലോകനച്ഛായകൾ,
വാരുററും ധവളാംബുനിർജ്ജ്ഝരയശോ-
ഗംഗാപ്രതിച്ഛായ;—ഇ-
ച്ചാരുപ്രേക്ഷകൾ—'ചന്ദ്രശേഖര' മഹാ-
ചൈതന്യമോതുന്നവോ? ൯൯

നിൎമ്മായം നിരവദ്യയന്ത്രഘടനാ
സൂക്ഷ്മക്രിയാൎത്ഥങ്ങളെ-
ക്കൎമ്മാവിഷ്കരണത്തിനാൽ വിരുതെഴും
കാളേജുവിദ്യാൎത്ഥികൾ,
നൎമ്മാലാപമൊടൊത്തു നമ്മെയറിയി-
ക്കുന്നു; നവേന്ത്യാനഭ-
ശ്ശൎമ്മാദ്യാരുണരശ്മി കാണ്മതിനിമേൽ
ശാസ്ത്രീയവിദ്യാപ്തിയിൽ. ൩൦

ഓരോ മററു വകുപ്പിലേ വിദിതരാ-
മദ്ധ്യക്ഷരിദ്ധന്യമാം
ധീരോദാത്തനൃപേന്ദ്രജന്മദിവസാ-
നന്ദോത്സവക്കാഴ്ചയിൽ,
നേരോടീദൃശസാധനങ്ങളെയടു-
ക്കിച്ചേൎത്തു കാണിച്ചുകൊ-
ണ്ടോരോ ചന്തമിയന്ന പന്തലുകളിൽ
പാൎക്കുന്നു പകപാശയർ. ൩൧

## കവടിയാർകൊട്ടാരം.

ഇശ്ശോഭയെഴും പ്രദർശനമഹാ-
രംഗത്തിലിന്ദീവര-
ത്തൃക്കണ്ണിന്മുന ചായ്ച്ചനുഗ്രഹമനി-
ൎവ്വാച്യം പൊഴിച്ചീടുവാൻ,
തൽപ്രൌഢിയൊടൊത്തെഴുന്നരുളിടും-
രാജേന്ദ്രനെക്കാണുവാ-
നല്ക്കണ്ഠാകുലപൌരര "ക്കവടിയാ"-
റഢപാവിലെത്തീടിനാർ. ൩൨

കല്യാണപ്രദമായിട്ടും "കവടിയാർ-
കുന്നിൽ" കലാകല്പനാ-
കല്യാഡംബരപൂർവ്വകം കവിമനോ
രാജ്യംകവിഞ്ഞത്രമേൽ,
കല്യാണാദ്രിയിലിന്ദ്രസൗധമകുടം
പോലേ മഹാവഞ്ചിഭൂ-
കല്യാണാസ്പദരാജരത്നനിലയം
കാണാം നമുക്കാദരാൽ. ൩൩

നാനാവർണ്ണസുപർണ്ണമഞ്ജുലതികാ-
ബാലദ്രുമാലംബന
സ്ഥാനാധിഷ്ഠിതമായ്, സ്വയംപ്രകൃതിയാ-
ലുദ്ദേശപാർശ്വങ്ങളിൽ,
ദാനാസക്തരസാലകേരപനസാ-
രാമപ്രഭാപൂർവ്വം, മ-
ന്യൂനാലംകൃതിയോടുകൂടി വിലസീ-
ട്ടുന്നു വിചിത്രാലയം. ൩൪

ആ രമ്യാകൃതിയാർന്ന പൂമതിലക-
ത്തന്യാദൃശാന്ദോളന-
സ്വാരസ്യം കലരും ലതാമണികളാ-
ലാശ്ലേഷമാർന്നാദരാൽ,
ആരക്താക്ഷതപല്ലവങ്ങളണിയും
തേന്മാവുകൾക്കും കുളിർ-
ത്താരഞ്ചും ചെടികൾക്കുമുള്ളിൽനിലകൊ-
ള്ളുന്നു നൃപേന്ദ്രാലയം. ൩൫

ചാതുർവ്വർണ്ണ്യമിയന്ന ചാരുതരമാം
"കാന" ച്ചെടിക്കൂട്ടമീ-
വാതുക്കൽത്തെളിവാർന്നടുത്തുപുറമേ
നില്ക്കുന്നു നീർദ്ധാരയാൽ;
ഏതുംവർണ്ണവിചിത്രഭംഗികുറവാ-
ണെന്നാകിലും വാസനാ-
ചാതുര്യം കലരുന്ന പൂച്ചെടികളും
വാർകുന്നിൽ വായ്ക്കുന്നിതാ. ൩൩

ചിത്താകർഷകരാജമന്ദിരമുഖ-
ദ്വാരത്തിലധ്സ്ഥടാ-
വൃത്താകാരവിശാലചത്വരശിലാ-
വപ്രാഗ്രഭാഗങ്ങളിൽ
ഉത്താലായസതന്തുവൈദ്യുതലസ-
ദ്ദീപങ്ങൾ ദിവ്യപ്രഭാ-
സ്ഫൂർത്താകല്പപുരസ്സരം ക്ഷപകളെ-
പ്പാടേ ക്ഷയിപ്പിക്കയാം. ൩൪

വിദ്വാന്മാർക്കമരീവദുസ്സഹദരി-
ദ്രാവസ്ഥയാലാർത്തി പൂ-
ണ്ടുദ്വാഹത്തിനു കന്യകാമണികളേ
നല്കാൻ നമിച്ചാദരാൽ,
ഹൃദ്വാഞ്ഛാവശരായ് വധൂധനമപേ-
ക്ഷിക്കും ദ്വിജർക്കും മുറ-
യ്ക്കീദ്വാരം നിശിതാജ്ഞയാലിവാ തുറ-
ന്നല്ലോ കിടപ്പൂ. തുലോം. ൩൫

വിദ്യോതോപമനായ ചൈത്രധരണീ-
കാന്തന്റെ തേജോമയ-
പ്രദ്യോതപ്രചുരപ്രതാപവലയ-
ത്തിങ്കൽ പ്രവേശിക്കുവാൻ,
ഉദ്യോഗസ്ഥമഹാപ്രഭുക്കളിവിടം
പ്രാപിക്കവേ, വിഭ്രമൽ-
ഖദ്യോതങ്ങൾകണക്കു മങ്ങി മരുവീ-
ടുന്നു മഹോൽക്കണ്ഠയാൽ. ൩൯

ഉന്തും തള്ളുമൊതുങ്ങിയുല്ക്കലികയോ-
ട്ടുള്ളിൽക്കവിഞ്ഞാദരാൽ,
പൊന്തും ഭക്തികലർന്നു പൌരർതൊഴുതീ-
റോഡിന്റെ പാർശ്വങ്ങളിൽ,
സന്തുഷ്ടാശയരായി നില്ക്കുമളവിൽ,
"ശ്രീപാർവ്വതീനന്ദനൻ"
ചിന്തും ചിത്രപുരപ്രദർശനകലാ-
ശാലയ്ക്കെഴുന്നെള്ളിനാൻ. ൪൦

പ്രത്യക്ഷശൌരനായ്, പ്രജാവലികളാ-
ലാരാദ്ധ്യനായി, ക്ഷമാ-
നിത്യക്ഷേമവിധാനദാനരതനാം
ശ്രീചിത്രനക്ഷത്രജൻ,
അത്യന്തം സു'കുമാര'കാന്തി വിതറീ-
"ടാറുള്ള" വക്ത്രാംബുജ-
പ്രത്യഗ്രാഭയൊടും സവിത്രിയുടെ പേ-
രന്വർത്ഥമാക്കീടിനാൻ. ൪൧

നീണ്ടുള്ളക്ഷികളാൽ യുവാംഗനകളും,
നിർവ്യാജഭക്തിത്തിള-
പ്പാണ്ടുള്ളാർപ്പുകളാൽയുവാക്കളും, മതീ-
വാശ്ചര്യകോലാഹലാൽ
ച്ചൂണ്ടും കൈമലരോടു ബാലരു, മുദീ-
ർണ്ണാനന്ദബാഷ്പങ്ങളാൽ
വീണ്ടും വൃദ്ധജനങ്ങളും നൃപതിയെ-
പ്പൂജിച്ചുനിന്നീടിനാർ. ൨൭

## (തിരുനാൾമഹം:ക്ഷേത്രപ്രവേശനാനുഗ്രഹം)

**ഈ**യാണ്ടിൽ തിരുമേനിതന്റെ തിരുനാ-
ളിന്ദ്രാശയിൽ പേശല-
ശ്രീയാററാടുമുഷസ്സുവർണ്ണകിരണാ-
ലംബാംബരച്ചാർത്തലിൽ,
ആയാതം ശുഭമായതോടുമൊരുമി-
ച്ചഭ്യാഗതം നൂതനാ-
ദ്ധ്യായാലോചനയോഗ്യമാം നവയുഗം
നാട്ടിന്റെ നേട്ടങ്ങളിൽ. ൨൮

ശ്രീമാൻ ശ്രിതദയാർദ്രനാം ഭുവനമ-
ന്ദാരദ്രു, ഭൂരിപ്രജാ-
ക്ഷേമാസക്ത, നഭൂതപൂർവ്വമതുല-
ക്ഷേത്രപ്രവേശാജ്ഞയാൽ,
സാമാന്യാധികമായ് സ്വരാജ്യമധുനാ
സ്വാരാജ്യമാക്കിത്തെളി-
ച്ചീമാഹാത്മ്യമുയർന്നിടുന്നതിരുനാൾ-
സോപാനമേറീടിനാൻ. ൨൯

ചേണാളീടിന ചേരരാജ്യപരിധി-
ക്കുള്ളിൽ പുരാ ചേന്നതാം
വേണാട്ടിൽ—കടലിൻെറ വാങ്ങലിലൊഴി-
ഞ്ഞുണ്ടായൊരീയൂഴിയിൽ-
നീണാൾ ഭീകരനൃത്തമാടിയൊരയി-
ത്തപ്പേപ്പിശാചി ജ്ജഗൽ-
ത്രാണാലംബവിളംബരാഹതി പതി-
ച്ചെങ്ങോ പതുങ്ങീ ഭൃശം. ൧൫

ശോകാവേശമധഃകൃതക്ക് സുകൃത-
ത്തുക്കെയണിത്തൂലികാ-
ലോകാനുഗ്രഹദപ്രശാന്തചലന
ച്ഛാത്തിൻെറതീത്ഥത്തിനാൽ,
ഹാ! കാണാപ്പുറമായൊഴുക്കിയ മുഹു-
ത്താംശങ്ങൾ മൂകാമുഖ-
ശ്ലോകാഹങ്ങളശോകരാജ്യഭരണാ-
ദർശപ്രതിച്ഛായയാൽ. ൧൬

ജാതിവ്യാകൃതിജാതശാപശഠത-
യ്ക്കുന്മൂലനാശം ജഗൽ-
ഖ്യാതിക്കാസ്പദമായിട്ടും പ്രതിനവ-
പ്രസ്താവനാസ്ത്രത്തിനാൽ,
നീതിക്കൊത്തവിധം വരുത്തിയ മഹാ-
രാജാവഖണ്ഡശ്ചര-
പ്രീതിക്കുത്തമപാത്രമായി വിളങ്ങി-
ക്കുന്നു വിശുദ്ധാശയൻ. ൧൭

കാശിക്കൊത്ത മഹത്വമേറിയമഹാ-
ക്ഷേത്രങ്ങളിൽ പ്രാൎത്ഥന-
യ്ക്കാശിച്ചെത്തുമവൎണ്ണശുദ്ധവനിതാ-
സംഘങ്ങൾ സംതൃപ്തിയാൽ,
ആശിസ്സേകിയകംതെളിഞ്ഞു തിരികെ
പ്പോകുന്നു നിത്യം, യശോ-
രാശിക്കാകരമായ വഞ്ചിനൃപനേ
വാഴ്ത്തിസ്തുതിച്ചാദരാൽ. ൧൭

തെക്കാഴിക്കരതൊട്ടു മഞ്ഞണിമല-
യ്ക്കുററം വരേയ്ക്കും വട-
ക്കുൾക്കാമ്പിൽ പരിതോഷമൊത്തുപരമോ-
ത്സാഹം പകന്നാളുകൾ,
മുക്കാലുംനഗരത്തിലും മുഴുവനും
നാട്ടുംപുറത്തും മുറ-
യ്ക്കിക്കാലോചിത ധീരബാലനൃപസ-
ന്ദേശം പ്രശംസിക്കയാം. ൧൮

പ്രാക്കാലാനപുരോഹിതാഹിതവിഘാ-
തത്തിന്നു വിദ്വൽസഭാ-
ഭാക്കായി ത്തിരുമേനിതന്റെ സചിവാ
ഢ്യൻ തീൎച്ച കല്പിക്കയാൽ,
നീക്കാനുള്ളിരുളാശു നീങ്ങി; യുദയം
ചെയ്തു സമത്വം. വെറും
നാല്ക്കാലിക്കുസമം നടന്നവശരാം
നാലഞ്ചു ലക്ഷങ്ങളിൽ. ൧൯

ശ്രീമൂലർക്ഷജയായ ശിക്ഷ മുറപോ-
ലുണ്ടായമൂലം മന-
സ്സാമൂലാഗ്രമുദാരപൂർവ്വമഹിതാ-
ദശാഭമായ് മേൽക്കുമേൽ,
മാമൂലിൻെറ തുരുമ്പുകൂടിയ ദുരാ-
ചാരം വിദൂരീകരി-
ച്ചീ മൂലർക്ഷജഭാഗിനേയനധുനാ
വെൽവൂ മഹാഭാഗ്യവാൻ. ൰൧

ഇന്നിക്കാണുവതെന്തൊരത്ഭുത? മിതാ
വേണാട്ടിൽ വേടർക്കളി-
ക്കുന്നിന്മേലുയരുന്ന സുന്ദരജഗൽ-
സ്വാതന്ത്ര്യസൂര്യാർഭകൻ,
കുന്നിക്കും പ്രഭവീശി; കണ്ണുകൾ തുറ-
ന്നെല്ലാരുമുല്ലാസമാ-
ർന്നൊന്നിച്ചേതൊരു വഞ്ചിതൻെറ ഗതിയേ
നോക്കുന്നിതുല്ക്കണ്ഠയാൽ. ൰൨

പണ്ടാരാലുളവായ പാപപരദാ-
സ്യഗ്രന്ഥി പൊട്ടിത്തുലോം
രണ്ടായിട്ടു തകർന്നുപോയിതു; പുനഃ-
സ്വാതന്ത്ര്യസൂര്യാഭയിൽ
കൊണ്ടാടിത്തിരുവഞ്ചിയെത്തിയധുനാ;
കോലാഹലത്തോടുമേ-
ലുണ്ടാം, യാത്രയിനി, പ്രശാന്തിസുഷമാ-
സമ്പന്നപമ്പാംബുവിൽ. ൰൩

ഈ വിഖ്യാതവിളംബരാംബിക, മൃത-
പ്രായക്ക് മിഷ്ടാമൃതം
ത്തുവിസ്സാന്ദ്രമുണച്ചുയേകിയുദിതോ-
ന്മേഷം തഴപ്പിക്കയാൽ,
ഭൂവിൻഭൂഷണമായി, ഭൂരിനവജീ-
വാനന്ദഭൂതിസ്ഫുരൽ-
ഭാവിക്കാസ്പദമായ ഭാസുരമനോ-
ഭാവം മതാസക്തരിൽ. ൭൪

ഇന്നാളോളമവർണ്ണനാധപ്രജപദം
ക്ഷേത്രപ്രവേശംലഭി-
ച്ചെന്നാലാശ്രു തകന്നു ഭാരതപരി-
ഷ്ക്കാരാസ്ഥികൂടം ദൃഢം,
എന്നായോതിയ വാദമസ്തരവമായ്;
സാധിച്ചു ധമ്മക്ഷമാ-
ഭൃന്നാകേശനമൂല്യഹിന്ദുഘടനാ-
സാമ്രാജ്യസംസ്ഥാപനം. ൭൫

തീണ്ടാടൊത്തു തൊടീലുമിത്തിരു-
വിതാംകൂർവിട്ടു തിണ്ടാടിയെ-
ങ്ങാണ്ടോ പോയിമറഞ്ഞു; മററുന്നപരെ-
ച്ചെന്നാശ്രയിച്ചീട്ടവാൻ,
പൂണ്ടോരോ പുതുവേഷധാടികളുമാ-
യെത്തുന്നതെന്തിന്നട്ട-
ത്താണ്ടോടാണ്ടിനകത്തിരിപ്പവിടെയും
ദുസ്സാദ്ധ്യമാമോക്കകിൽ ൭൬

ഈയുല്കൃഷ്ടവിളംബരോത്തമഫലാ
സ്വാദ്യാനുഭൂതിക്കു, ദീ-
ർഘായുസ്സീമയിലത്ര നിങ്ങളധുനാ
പാത്രീഭവിച്ചീടുവാൻ,
ഹാ! യുഷ്മന്മതമല്ലടിപ്പുകളപേ-
ക്ഷിച്ചീടിനെന്നാൽജ്ജഗൽ.
സായൂജ്യത്തിനു മററുമാർഗ്ഗണമിനി-
ച്ചെയ്യേണ്ടതില്ലൂഴിയിൽ. ൨൬

മായാതങ്കമഷിക്കു, മന്ത്രികൃതമി-
പ്രഖ്യാപനം, പാവന-
ശ്രീയാർന്നീടിന "രാമവർമ്മ" ലിപിവി-
ന്യാസത്തൊടന്യാദൃശം,
മായാദീപപടത്തിലും മതമഹാ-
ഗ്രന്ഥത്തിലും കാശ്യപീ-
സായാഹ്നോദയകാലമാവതുവരേ
ക്കാണപ്പെടാം കൌതുകാൽ. ൨൭

വേദാന്തത്തിനു ഭാഷ്യമിപ്രകൃതമാം
പ്രഖ്യാപനം, വേദവി-
ദ്വാദാകൂതവിമർശനാർഹവിഷയീ-
ഭൂതം, വിചാരാമൃതം,
ധീദാസ്യായസശൃംഖലാവലയവി-
ച്ഛേദക്ഷമം, ക്ഷത്രയോ-
ഗ്യൌദാര്യാഭിനവപ്രകാശനവിള-
ക്കായിപ്രകാശിക്കയാം. ൨൮

സാഹിത്യാത്മരസം പദാനുപദമി-
　　സ്സന്ദേശ, മുദ്ര്യൽക്കലാ-
സൌഹിത്യത്തൊടു വാചകംപ്രതി, വഴി-
　　ഞ്ഞീടുന്ന വാക്യങ്ങളാൽ,
“സ്നേഹിച്ചീടുക നാം സഗർഭ്യരെവരും,
　　നിമ്നോന്നതസ്ഥാനധീ-
രാഹിത്യത്തൊടു” മെന്നതത്തമനുശാ-
　　സിക്കുന്നിതാധ്യാത്മികം. ൪൦

ഏതോമൽത്തിരുമേനിയിപ്രഥിതമാം
　　പ്രഖ്യാപനം സത്പ്രജാ-
ചേതോമോദമുയർത്തുമാറു വിരചി-
　　ച്ചാശാംശുവീശീടിനാൻ,
ഭൂതോദാരദയാപരാഗ്ര്യമണിയാ-
　　മദ്ദേഹമാധ്യാത്മിക
സ്ഫീതോർവ്വീധരനവ്യഗീതയുപദേ-
　　ശിച്ചാനുപേന്ദ്രാശ്രിതൻ. ൪൧

*　　*　　*　　*　　*　　*　　*

തങ്കൽ ഭക്തി മുഴുത്തുതാണുതൊഴുമ-
　　പ്പൌരാളിയിൽപൌരുഷ-
ത്തങ്കക്കോമളമായിടും തിരുമുഖാം-
　　ഭോജംതിരിച്ചാദരാൽ,
തിങ്കൾപ്പൂഞ്ചിരിതൂകിയുത്തമരഥാ-
　　ങ്കത്തിൽത്തിളങ്ങിപ്രജാ-
സങ്കല്പേശ്വരനാം കലാത്മനിരതൻ
　　കാര്യസ്ഥലത്തെത്തിനാൻ. ൪൨

സാമർത്ഥ്യം കലരുന്ന സാരഥിയിറ-
ങ്ങിച്ചെന്നൊതുങ്ങിത്തുലോം
സാമഞ്ജസ്യസമൃദ്ധിസംഭൃതരഥം
തൂർണ്ണം തുറന്നീടവേ,
ആ മന്ദാരമരത്തിനാധിയധികം
ചേക്കുന്ന തൃച്ചേവടി-
പ്പൂ, മർദ്ദിച്ചിതുമന്ദമൂഴിയണിയും
പട്ടാംബരത്തിന്നുമേൽ. ൯൩

തൃക്കാൽസ്സ്പർശനഭാഗ്യമത്തനഗരി-
ക്കുണ്ടായനേരം, മുററ-
ത്തൂക്കാവൽഭടർ മുഗ്ദ്ധകാഹളരവം
മന്ദം മുഴക്കീടിനാർ;
ദിക്കാകെത്തെളിവാർന്നു; ദീപനിഭനാ-
യാദിത്യനാഴിക്കുട-
ത്തിക്കാഴ്ചയ്ക്കനുകൂലമാം പ്രഭ ചരി-
ഞ്ഞാരാൽ ചൊരിഞ്ഞീടിനാൻ. ൯൪

ശ്രീമൽഭാരതവർഷഭദ്രഭരണ
പ്രഖ്യാതസാമാജിക-
സ്തോമപ്രസ്ഫുടതാരകാവലികലേ-
ശാഭാവിഭൂഷാന്വിതൻ,
രാമസ്വാമിധരാസുരേന്ദ്ര,നധുനാ
മന്ത്രീശ്വരൻ മംഗള-
ക്ഷേമസ്വാഗതവാക്യമാധ്വിയരുളി-
തൃക്കാൽ വണങ്ങീടിനാൻ. ൯൫

സാകൂതസ്മിതപൂൎവ്വകം തിരുമന-
സ്സൗദാൎയ്യനമ്രീകൃത-
ശ്രീകൂട്ടുന്ന ശിരസ്സണിഞ്ഞ ചലനം-
കൊണ്ടു, ക്ഷിതികോണങ്ങളിൽ,
ധീകൂലങ്കഷഭക്തിരശ്മിനിഴലി-
ച്ചാ, ലേപനാക്രാന്തമാം
കൈകൂപ്പും സചിവോത്തമന്റെയുപചാ-
രത്തെഗ്രഹിച്ചീടിനാൻ. ൯൰

കൂട്ടും ശ്രദ്ധയോടും പ്രദൎശനമഹം
കൊണ്ടാടുവാനുദ്യമി-
ച്ചീടും പൌരജനപ്രധാനപുരുഷ-
ന്മാരാൽ പുനസ്സ്വീകൃതൻ,
തേടും ഭക്തി തെളിഞ്ഞുയൎന്നനുഗമി-
ക്കപ്പെട്ടു, തേജസ്സണി-
ഞ്ഞീടും കാഴ്ചകൾ മാറിമാറിയവിടെ-
ക്കല്പിച്ചു കണ്ടീടുവാൻ. ൯൧

നാനാസാധനസംക്രമീകൃതനവീ-
നാഭിഖ്യയോടുത്തമ-
ജ്ഞാനാസ്വാദനയോഗ്യശാലകൾ, പതാ-
കോല്ലാതപാതങ്ങളാൽ,
സൂനാസ്ത്രോപമവഞ്ചിബാലനൃപനെ,
ശ്രദ്ധാന്തരംഗോൽഗളൽ-
പീനാമോദമുതിൎത്തു സമ്പ്രതിപരോ-
ക്ഷത്തിൽ ക്ഷണിച്ചീടിനാർ. ൯൨

ആചാര്യോപമനായ മന്ത്രിവരനോ-
ടൊന്നിച്ചുകൂടി, സ്വവം-
ശാചാരവ്രതശുദ്ധിവിട്ടണു ചലി-
ച്ചീടാതെ ചക്രേശ്വരൻ,
വാചാവർണ്ണ്യസുവർണ്ണഭാഷണസുധാ-
രൂപത്തിലുദ്യൽക്കലാ-
ശ്രീചാരുസ്മിതനൂത്നചിത്രനഗരി-
ക്കാശിസ്സു നൽകീടിനാൻ. ൯൯

മേധാമേദുരമന്ത്രികാര്യപരിപാ-
ടിക്കൊത്തു മേന്മേലതി-
പ്രാധാന്യം കലരും പ്രദർശനകലാ-
ശാലാവിഭാഗങ്ങളിൽ,
രാധാവല്ലഭദാസനഞ്ചിതകടാ-
ക്ഷാപാംഗഭൃംഗാഞ്ജന-
ശ്രീധാരാമൃതവൃഷ്ടിയാലരുളിനാ-
നത്യന്തമുത്തേജനം. ൧൦൦

---

PRINTED AT THE V. V. PRESS BRANCH, TRIVANDRUM.

# വ്യാഖ്യാനം.

ശ്ലോ. 1. ശ്രീചിത്രാ...............ഡംബരശ്രീ=ശ്രീചിത്രാനക്ഷത്രജാതനായ അവനിപാല (രാജാവി) ന്റെ ജന്മദിവസമാ (തിരുനാളാ) കുന്ന ആനന്ദോത്സവത്തിന്റെ ആഡംബരശ്രീ (വേഷാലങ്കാര വിശേഷഭംഗി.) "ശ്രീ" എന്ന അക്ഷരംകൊണ്ടു് കാവ്യ ആരംഭിക്കുന്നതു് മംഗളത്തെ സൂചിപ്പിക്കുന്നു. "അവണ്ണ്യം"എന്നുള്ള പദംകൊണ്ടു് ഈ വിഷയത്തിന്റെ പ്രാധാന്യവും അതു് വണ്ണിക്കുന്നതിന് തന്നെക്കൊണ്ടാവുകയില്ലെന്നുള്ള കവിയുടെ പ്രശ്രയവും കാണിക്കുന്നു. ചിത്രനഗരം=തിരുനാളാഘോഷിക്കുന്നതിനായി പ്രത്യേകം നിമ്മിക്കപ്പെട്ട പ്രദർശനസ്ഥലത്തിന്റെ പേർ. ഈ പദം കാവ്യവിഷയത്തെ നിർദ്ദേശിക്കക്കൂടി ചെയ്യുന്നു. ചിത്രാഭിരാമം=വിചിത്രവും മനോഹരവും ആയിരിക്കുന്നതു്. രോചിസ്സ്=ശോഭ. പൂവ്വ്.......വൈചിത്ര്യത്തോടു്=പൂവ്വദിക്കി (പൗരസ്ത്യദേശത്തി)ലും, പശ്ചിമദിക്കി (പാശ്ചാത്യദേശത്തി) ലും ഉള്ള കലകളുടെ മിശ്രമായ (പ്രകടങ്ങളായ) പ്രഭാവങ്ങ (മാഹാത്മ്യങ്ങ)ളെ സ്ഫുരിപ്പിക്കുന്ന വൈചിത്ര്യത്തോടുകൂടി. താല്ക്കാലികം=തൽക്കാലമായുള്ളതു്; അതായതു് ഈ തിരുനാളാഘോഷത്തിന്റെ ആവശ്യംപ്രമാണിച്ചുമാത്രമുണ്ടായതു്. സ്ഥിരമായ ഒരു ചിത്രനഗരത്തിന്റെ നിമ്മാണത്തെപ്പററിയുള്ള ആലോചനയുണ്ടെന്നുള്ള സംഗതികൂടി ഈ പദംകൊണ്ടു് ഉദ്ദേശിക്കുന്നു. ഈ ഒന്നാംശ്ലോകത്തിലെ ദ്വിതീയാക്ഷരപ്രാസത്തിന്റെ ഐകരൂപ്യവും രണ്ടും നാലും പാദങ്ങളിലുള്ള അന്ത്യപ്രാസങ്ങളും ശയ്യാവിധാനവും ചിത്രനഗരത്തിലെ കലാപ്രദർശനംപോലെതന്നെ ഈ കാവ്യത്തിലും സാഹിത്യകലാപ്രദർശനം, കാവ്യകാരന്റെ പൗരസ്ത്യവും പാശ്ചാത്യവുമായ വിദ്യാഭ്യാസംനിമിത്തമുണ്ടായിട്ടുള്ള ആശയങ്ങളെ ആസ്പദമാക്കി, പ്രകടമാകുമെന്നു് ധ്വനിപ്പിക്കുന്നു. വിശിഷ്യ, ഏറെക്കുറെ ഭാഷാപദങ്ങളെന്നുതന്നെ പറയപ്പെടാവുന്ന ലളിതമധുരങ്ങളായ സംസ്കൃതപദങ്ങളുടെ ഘടനകൊണ്ടുണ്ടായിട്ടുള്ള ഈ ശ്ലോകത്തിലെ ആദ്യത്തെ ദിർഘമായ സമസ്തപദപ്രയോഗത്താൽ, കവി മഹാരാജാവുതിരുമനസ്സിലേയ്ക്കു് ദീർഘായുരാരോഗ്യവും ലളിതസുഖജീവിതവും ആശംസിക്കുന്നു. ഈ പദം തിരുനാളാഘോഷത്തെ കുറിക്കുന്നതാണെന്നുകൂടി ഓമ്മിക്കുമല്ലോ.

ശ്ലോ. 2. കച്ചേരി..............മൈതാനം=പുത്തൻകച്ചേരിക്കു് കിഴക്കുവശ മുള്ള വിശാലമായ പ്രദേശം. ഇവിടെയായിരുന്നല്ലോ ചിത്ര നഗരം സജ്ജീകരിക്കപ്പെട്ടിരുന്നതു്. ഏതാദൃശത്തച്ചേർ=ഇ പ്രകാരമെല്ലാമുള്ള വിശിഷ്ടങ്ങളായ പണിത്തരങ്ങൾ. വിശ്വ കർമ്മാവു് കല്ലു് ജപിച്ചെറിഞ്ഞാൽ വിശേഷതരമായ മന്ദിര ങ്ങൾ ഉയർന്നുവരുന്നതുപോലെ ശില്പപ്രയോഗത്താൽ ക്ഷണ ത്തിൽ ഉണ്ടായ പന്തലുകൾ. തുലാമാസാവസാനാദിയിൽ= തുലാമാസത്തിൻെറ അവസാനത്തിൻെറ ആദിയിൽ; ഒടുവി ലത്തെ ആഴ്ചയുടെ ആരംഭത്തിലാണല്ലോ പ്രദർശനം തുടങ്ങിയ തു്. വിരോധഭാസാലങ്കാരം. അവസാനാദിയിൽ=beginning of the end എന്നുള്ള ഇംഗ്ലീഷ്ശൈലിയുടെ അനുകരണം. ഗ്ര ന്ഥകാരൻെറ പാശ്ചാത്യവിദ്യാഭ്യാസത്തിൻെറ ഫലം, മററുള്ള പ്രയോഗങ്ങളിലും ഇതുപോലെ കാണാവുന്നതാണു്. ചേതോ ........കൈലാസമായ്=കൈലാസപർവ്വതത്തിനു തുല്യമായിഹൃ ദയത്തെ കവരുന്ന കാഴ്ച സ്ഥലത്തിൻെറ നിലയെ (മൈതാ നം) പ്രാപിച്ചു. കുടീരങ്ങൾ=പന്തലുകൾ. വെള്ളത്തുണിയിലു ള്ള വലുതും ചെറുതുമായ പന്തലുകൾ നിറഞ്ഞ ചിത്രനഗരം വെള്ളിക്കൊടുമുടികളുള്ള കൈലാസംപോലെ കാണപ്പെട്ടു എ ന്നു് താൽപര്യം. ഈ പ്രയോഗം ഗ്രന്ഥകാരൻെറ പൗരസ്ത്യ വിദ്യാഭ്യാസത്തിൻെറ ഫലവുമാണു്. ഇങ്ങനെ സമ്മിശ്രമായ ആശയപ്രകടനം മററു ശ്ലോകങ്ങളിലും കാണാം. രൂപകാലം കാരം.

ശ്ലോ. 3. ഉദ്യോ............പ്രഭുക്കളും=വലിയ ഉദ്യോഗസ്ഥന്മാരും. ഉദാ.... സമ്പന്നർ=ഉൽകൃഷ്ടമായ ആദർശമുള്ളവർ. (Rich in noble ideals)ഉദ്യോഗിക്ക=ഉത്സാഹിക്ക. അനേ........തിലകർ=പല പല പൌരപ്രമാണികൾ. ഉദ്യോഗസ്ഥന്മാരും അനുദ്യോഗ സ്ഥന്മാരും ഒരുപോലെ തിരുനാളാഘോഷിക്കുന്നതിനു ഉത്സാ ഹിച്ചതു് മഹാരാജാവുതിരുമനസ്സിനോടു പ്രജകൾക്കെല്ലാമുള്ള സ്വതഃപ്രവൃത്തിതമായ രാജഭക്തിയെ പ്രത്യക്ഷപ്പെടുത്തുന്നു. ഹൃദ്യോ........പുരി=ഹൃദ്യവും (മനസ്സിനെ കവരുന്നതു്) ശ്രേഷ്ഠ വുമായ പുതിയ ചിത്രനഗരം. ഹാ! ഇതിനെ എന്തിനോടു് ഉ പമിക്കണമെന്നു് നിശ്ചയമില്ലാതെ കവി അമ്പരക്കുന്നു. ഒടു വിൽ"പൂമങ്കപൂമേടയിൽ" എന്ന സഹൃദയഹൃദയാഹ്ളാദജന കമായ ഉപമയിൽ വാസനാനുഗ്രഹംകൊണ്ടു് എത്തുന്നു. തിരു വനന്തപുരം പട്ടണത്തിനകത്തു് ചിത്രനഗരം, മനോഹരമായ മലർമാളികയിൽ മഹാലക്ഷ്മിയെപ്പോലെ ശോഭിച്ചു. കാലോ ചിതം=കാലത്തിനടുത്തവണ്ണം. ഉപമാലങ്കാരം. ഉദ്യോഗസ്ഥ ........ഉദാരാദർശ........ഉദ്യോഗിക്കും; പൂമങ്കപൂമേടയിൽ; കാ

ണായി കാലോചിതം ഇത്യാദി അനുപ്രാസങ്ങൾ നോക്കുക. മററുള്ള ശ്ലോകങ്ങളിലും ഇതുപോലെ കാണാം.

ശ്ലോ. 4. പ്രാകാരാഭ=പ്രാകാരത്തിന്റെ (കോട്ടയുടെ) ശോഭ. പ്രവേശനമുഖദ്വാരം=പ്രധാനമായ വാതിൽ. അത്യ........ദിയാൽ=മഹായോഗ്യനായ മഹാരാജാവു തിരുമനസ്സിലേയ്ക്കു അഭ്യുദയാശംസ ചെയ്യുന്ന വാക്കുകൾ, സിന്ധുജം (ആന) ദരം (ശംഖ്) എന്നിത്യാദിയായ വഞ്ചിരാജ്യത്തിന്റെ ചിഹ്നങ്ങൾ, ഇവയെക്കൊണ്ടു്. ഒളി=ശോഭ. പാകാരാതിധനസ്സ്=മഴവില്ല്. പതാകാന്വിതം=പതാകകളോടുകൂടി. സ്വഭാവോക്തി ഉപമാലങ്കാരങ്ങൾ. പലനിറത്തിലുള്ള പതാകകളോടുകൂടിയ വളച്ചുവാതലിനെ മഴവില്ലോട്ട് ഉപമിക്കുന്നതിനുള്ള ഔചിത്യം പ്രത്യക്ഷം.

ശ്ലോ. 5. സേവാതൽപരർ=വാളന്റിയറന്മാർ (Volunteers). ആവാസം=താമസം. സ്വഭാവോക്തി.

ശ്ലോ. 6. രമ.......കവാടം=മനോഹരമായ ഗോപുരവാതൽ. ഇടത്താരാമം=ഇടത്തുവശത്തായിക്കാണുന്ന ഉദ്യാനം. ലസ........കാരത്തിൽ=ലസത്തായ (ശോഭിക്കുന്ന) അർദ്ധചന്ദ്രന്റെ അഴകേറിയ ആകൃതിയോടുകൂടി. അന്യാദൃശം=അപൂർവ്വം. ദൂരാ........പൂർവ്വം=ദൂരദിക്കുകളിൽനിന്നു് ആനയിക്കപ്പെട്ട (കൊണ്ടുവന്ന) ലത (വള്ളി)കളെക്കൊണ്ടും മഹീരുഹ (വൃക്ഷ)ങ്ങളെക്കൊണ്ടും ഉള്ള അലങ്കാരങ്ങളോടുകൂടി. കലാ........രചിതം=കലാകാരന്മാരുടെ (ഉദ്യാനനിർമ്മാണവിദ്യയിൽ വിദഗ്ദ്ധന്മാരുടെ) അവ്യാഹത (തടസ്സമററ) മായ ഭാവന (കല്പനാശക്തി) യാൽ വിരചിതം (ഉണ്ടാക്കപ്പെട്ടതു്). ഇതു് ഒരു കൃത്രിമോദ്യാനമായിരുന്നു എന്നുള്ളതു് സ്മരണീയമാണു്. സ്വഭാവോക്തി.

ശ്ലോ. 7. മായാ........ശ്രേണിയാൽ=മായാ (ഇന്ദ്രജാല)മണ്ഡപം, നർത്തനമണ്ഡപം, ഗാനമണ്ഡപം ഇവയുടെ രത്നാലങ്കാരഭംഗിയുടെ ധാരാളതകൊണ്ടു്. ഹൃ........മായ്=ഹൃദ്യവും ആകർഷകവുമായി. പ്രവർഷിക്കുക=ധാരാളമായ് പെയ്യുക. അദ്യാപി=ഇപ്പോഴും. പ്രഥിത........പ്രശ്നം=പ്രഥിത (പ്രസിദ്ധമായ പ്രദർശനത്തിന്റെ വിജയവിഷയത്തെ. ഉൽപ്രേക്ഷ.

ശ്ലോ. 8. ഉത്തുംഗാഭ=ഉത്തുംഗമായ (വലുതായ) ആഭ (ശോഭ) വിശാലതരം=വളരെ വിശാലമായുള്ള. വിധാനങ്ങൾ=ഒരുക്കങ്ങൾ. മെത്തും=വളർന്ന. ഉല്ലാസ....പ്രവീണത=ഉല്ലാസമായ (സന്തോഷ

കരമായ) കലാപ്രവീണത (കലാസാമർത്ഥ്യം.) അതിശയോക്തി. സ്വഭാവോക്തി. ഉയരംധാരാളം, അകംവിസ്തൃതവും വിമലവും കലാകുശലവും; സൽപുരുഷൻെറ പ്രതീതിവ്യംഗ്യം

ശ്ലോ. 9. ഉദ്യൽപദ്ധതി=ഉദ്യത്തായ (തെളിഞ്ഞ) പദ്ധതി (വഴി) ഇവയ്ക്കിടയിൽ ഉദ്യാനത്തിൻെറയും പന്തലിൻേറയും നടുവിൽ ക്കൂടി. അതി.......ക്കാരം=അനേകം അലങ്കാരങ്ങൾ. സദ്യ.... സദനം=സത്തായ (ശ്രേഷ്ഠമായ) യക്ഷഗണസാർവ്വഭൌമൻെറ (വൈശ്രവണൻെറ) സദനം (ഭവനം); അളകാപുരി എന്നർത്ഥം. സമാരാധ്യമാം=പൂജിക്കത്തക്ക. സാദ്യ.......തത്തിൽ=അന്നേരം പരിഷ്കരിച്ചതായ പ്രദർശനശാലയിൽ. ഉദ്യാനത്തിനും പന്തലിനും മദ്ധ്യേക്കൂടി പ്രദർശനശാലയിലേയ്ക്കു് കടക്കാൻ ഒരു വഴിയുണ്ട്. ഗദ്യപദ്യസമ്മിശ്രമായ ചമ്പു വഴിയ്ക്കു് സംസ്കൃതസാഹിത്യത്തിലേയ്ക്കു് എങ്ങിനേയോ അങ്ങിനെ എന്നു് സാരം. ഉപമ.

ശ്ലോ. 10. വീണ്ടും മുമ്പൊരിടത്തും സ്വാഗതം ആംഗലഭാഷയിൽ എഴുതീട്ടുണ്ട്. അതു് മുഖദ്വാരത്തിലുള്ള വളച്ചുവാതലിന്മേലാണ്. സ്വാഗതം ആംഗ്ലഭാഷയിൽ Welcome ചിത്രനഗരിയുടെ അന്തർഭാഗത്തിലേയ്ക്കുള്ള ഈ വഴിയ്ക്കു് മുകളിൽ വിലങ്ങനെ Welcome എഴുതിയിരുന്ന കൊടിക്കൂറകെട്ടിയിരുന്നതു് കണ്ടിരിയ്ക്കുമല്ലോ. തീണ്ടും സംശയമററു്=സംശയലേശംക്കൂടാതെ, സ്വാഗതം ലഭിച്ചാൽ പിന്നെ സംശയിച്ചിട്ടു് കാര്യമില്ലല്ലോ. സ്വഭാവോക്തി.

ശ്ലോ. 11. അഭംഗുര.......ശ്രീ=അഭംഗുരവും(ഭംഗമില്ലാത്തതും) ലസത്തു് (മിന്നുന്നതും) വൃത്തവും (വട്ടത്തിലുള്ളതും) ആയ ആകൃതിയുടെ ഭംഗി. രാജന്യഭടർ=പട്ടാളക്കാർ. സൈനികഥാവാദ്യങ്ങൾ= ബാൻഡ്വാദ്യങ്ങൾ.വാരാന്ന.......പൊയ്കയിലെന്നപോലെ=ആകാശത്തു് ചന്ദ്രൻപോലേയും, വിടന്ന താമരപ്പൂവു് പൊയ്കയിലെന്നപോലേയും ബാൻഡ്വായനയ്ക്കായുള്ള ഒരു കളത്തട്ടു് ഈ ഉദ്യാനത്തിൽ പ്രകാശിയ്ക്കുന്നുണ്ട്. സ്വഭാവോക്തി. മാലോപമ.

ശ്ലോ. 12. നാനാ.......സഹിതം=പലതരത്തിലുള്ള ഭേരികളുടേയും മൃദംഗങ്ങളുടേയും ശബ്ദങ്ങളോടുകൂടി. നാഗാംഗ.......ലാപം=നാഗാംഗം (പാമ്പിൻെറ ദേഹം) പോലെ വളഞ്ഞ നാഗസ്വരത്തിൻെറ ആരോഹാവരോഹക്രമമനുസരിച്ചുള്ള സ്വരവിശേഷങ്ങളോടുകൂടിയ മധുരാലാപത്തെ. മദോൽക്കർഷദം=അധികം മദത്തെനല്കുന്നതു്. മനഃ.......മാൻ=മനസ്സിനു് വല്ല

ത്തും തടുക്കാനാകാത്തതുമായ വികാരത്തെ പ്രാപിച്ചു്. പ്രസ്തുത വികാരങ്ങളെ പതിനാലാംശ്ലോകംകൊണ്ടു് വർണ്ണിക്കുന്നു. സേനാ.........വൃന്ദം=പട്ടാളത്തിലുള്ള ബാൻറ്വായനക്കാർ. പൂർവ്വാർദ്ധത്തിലുള്ള പദഘടനകളുടെ ഔചിത്യംകൊണ്ടു് ബാൻറുവായനയെ സൂചിപ്പിച്ചിരിക്കുന്നതു് ഗ്രഹിക്കുക.

ശ്ലോ. 13. സേനാ.........വേത്രം=പടനായകൻെറ കൈയിലിരിക്കുന്ന ചെറിയവടി. ഊനാപേതം=കുറവുകൂടാതെ. മുഗ്ദ്ധാദ്യാരവം=മനോഹരമായ ബാൻറുവായന. ഗാനാലാപപുരസ്സരം. ഗാനാലാപത്തെ മുൻനിറുത്തി. മധു.........വാഹം=മധുരമായ അമൃതത്തിൻെറ ഒഴുക്കു്. തല.........രിക്കുകത്തിഹ=തലസ്ഥാനമായ ഈ തിരുവനന്തപുരത്തു്. നിശാസ്യാഭയിൽ=സന്ധ്യയുടെ ആരംഭത്തിൽ. നേതാവിൻെറ ആജ്ഞാനുസരണം വേത്രമിളക്കിക്കാണിക്കുന്ന താളത്തിനൊത്താണു് ഭടന്മാർ ബാൻറുവായന നിർവ്വഹിക്കാറുള്ളതു്. സ്വഭാവോക്തി.

ശ്ലോ. 14. വീരവനിതാജാതർ=വീരസ്ത്രീകളിൽ ജനിച്ചവർ. (വീരന്മാർ.) സ്മര.........ദനം=സ്മരകലയിൽ (കാമകലയിൽ) ബോധോദയം കൊണ്ടുള്ള (ഓർമ്മവന്നതുകൊണ്ടുള്ള) സ്പന്ദനം (മനസ്സിൻെറ ഇളക്കം.) കാമവികാരോദയാനുഭവം എന്നു സാരം. ഉന്നത.........നം=മഹത്തായ ആദ്ധ്യാത്മികവിചാരം. സ്വതഃ.........ശക്തി=സ്വഭാവേനയുള്ള പ്രേരകശക്തി. വലംതുവിമേൽ=ശ്രോതാക്കളുടെ മനഃസ്ഥിതിയനുസരിച്ചുള്ള വിവിധവികാരങ്ങൾക്കു് ബാൻറുവായന വലംവെക്കുന്നു എന്നു താല്പര്യം. ഉല്ലേഖാലങ്കാരം.

ശ്ലോ. 15. മേലായ്=മേലോട്ടുനീങ്ങി; അതായതു് കളത്തട്ടിനു പടിഞ്ഞാറുവശത്തായി. മേള.........ത്തിനു്=വിനോദാവഹമായ മേളത്തോടുകൂടിയതും മേദുരവും (വലുതും) ആയ കുടീരത്തിനു്. കൂലം.........ലാവണ്യം=കൂലംകഷമായ (അതിരുകവിഞ്ഞ) ലാവണ്യം. ത്രിശാലകൾ=മൂന്നുമുറികൾ. വിശാല.........ങ്ങളിൽ=വിസ്താരമേറിയതും അകത്തുള്ളതുമായ പ്രണാളങ്ങളിൽ (തൊട്ടികളിൽ). ലീല.........കൃതമായി=വിനോദസ്നാനവിധാനത്തിനു് (സുഖമായി കുളിക്കുന്നതിനു)ള്ള യന്ത്രങ്ങളെ ചേർത്തിട്ടുള്ള വിശേഷമായ അലങ്കാരത്തോടുകൂടി. സമീക്ഷിക്കുന്നു=നല്ലപോലെ കാണുന്നു.

ശ്ലോ. 16. ഈ ശ്ലോകംകൊണ്ടു് സ്നാനസജ്ജീകരണത്തെ വീണ്ടും വർണ്ണിക്കുന്നു. വേശ്മം=കുടീരം. വെൺതോണികൾ=വെണ്ണക്കൽപാത്തികൾ. പ്രസ്രവണക്കുഴൽ=വെള്ളംപോകുന്നതിനുള്ള കു

ഗൽ. പയോധാരകൾ=നിർച്ചാട്ടങ്ങൾ. തുലാ........ചിതം=തുലാമാസത്തിന്റെ അവസാനത്തിനനുസരണമായി. അപ്പൊഴാണല്ലോ പ്രദർശനം നടന്നതു്. ഈ ശ്ലോകത്തിലെ അനുപ്രാസങ്ങളും, ഒഴുക്കും, ഭാഷാപദപ്രയോഗധാടിയും പ്രത്യേകിച്ചു നോക്കി ഗ്രഹിക്കുക. വെള്ളച്ചാട്ടത്തെപ്പോലെയും മഴച്ചാററലിനെപ്പോലെയും ശ്ലോകം ഒഴുക്കോടുകൂടി തുള്ളിച്ചാടി പോകുന്നതും സഹൃദയർക്കു കാണാം. സ്വഭാവോക്തി.

ശ്ലോ. 17. ഈ ശ്ലോകത്തിലും പൂർവ്വവൎണ്ണന തുടൎന്നു് പൂൎത്തിയാക്കുന്നു. ധാരാവാഹികൾ=ധാരയെ (ഒഴുക്കിനെ) വഹിയ്ക്കുന്നവ. പ്രണാളികൾ=കുഴലുകൾ. അത്യന്ത........യോഗങ്ങളാൽ=അത്യന്തം (വളരെ) സൂക്ഷ്മമാ (ചെറുതാ)യ അയുത (അനേക) ധാരങ്ങളിലൂടെ ആവിഷ്കൃതമായ (പുറമേവരുന്ന) കോമളവും (ചെറുചൂടുള്ളതും) കോമളവുമായ പയോബിന്ദുപ്രയോഗങ്ങളാൽ (വെള്ളത്തുള്ളികളേക്കൊണ്ടു്) ജല........സ്നാനാൎത്ഥം=ജലപാതം (വെള്ളച്ചാട്ടം) കൊണ്ടുള്ള നല്ല സുഖത്തോടുകൂടിയ സ്നാനസൌകര്യം. രാജോ........ധാനം=രാജകീയമായ ഒരുക്കം അമൂല്യം=വിലമതിക്കാൻ പാടില്ലാത്ത. ഈ സ്നാനവിധാനം വലിയ പ്രഭുക്കന്മാൎക്കും ധനവാന്മാൎക്കുമല്ലാതെ സാധാരണക്കാൎക്കായിട്ടുള്ളതല്ലെന്നു് വിവക്ഷ. സ്വഭാവോക്തി.

ശ്ലോ. 18. ദേശാ....രതന്മാർ=ദേശാലംബമായ (നാട്ടിലുള്ള) കലകളുടെ അഭിവൃദ്ധിയിൽ നിരതന്മാർ. (തല്പരന്മാർ.) നിഷ്ഫ്ലാ....ശേഷം=നിഷ്കളങ്കളമായ ആശാവിശേഷവും ആദർശമഹിമയും. സഫലീഭാവം=ഫലവത്തായഭാവം. ആശാ....ലയം=ആശാസ്യമായ (പ്രശംസിക്കത്തക്ക)ആസനം (കസേര മുതലായവ.) ദർപ്പണം (കണ്ണാടി) തുടങ്ങിയ ഉപകരണസ്തോമാലയം (സാധനങ്ങൾ പ്രദർശിപ്പിയ്ക്കുന്ന സ്ഥലം). ദേശീയമായ കലകളെപ്പോഷിപ്പിയ്ക്കുന്നതിൽ നാട്ടുകാൎക്കുണ്ടായിട്ടുള്ള ഉത്സാഹതിശയം, മേശ, കസേര, കണ്ണാടി തുടങ്ങിയ സാമാനങ്ങളെക്കാണുമ്പോൾ മനസ്സിലാക്കാം. എന്നു മാത്രമല്ല, അവയുടെ പണിത്തരങ്ങളുടെ വിശേഷം നാടൻശില്പികളുടെ ശില്പകലാനൈപുണ്യത്തേയും നല്ലപോലെ വിശദീകരിയ്ക്കുന്നു. മഹാരാജാവു തിരുമനസ്സുകൊണ്ടു് ഇവിടെനിന്നു കല്പിച്ചു ചില സാമാനങ്ങളേ പ്രോത്സാഹനാൎത്ഥം വാങ്ങിയെന്നു കേൾക്കുകയുണ്ടായി. തൽക്കാരണത്താൽ ഈ ശാല പ്രത്യേകവൎണ്ണനയ്ക്കൎഹമായിത്തീൎന്നതു് എത്രയും ഉചിതമായി.

ശ്ലോ. 19. അന്തേവാസികൾ=അടുത്തുനില്ക്കുന്നവര. മിനുസപ്പെടുത്തുന്ന ചെണ്ണ=വാർണിഷ്. ചിന്ത=സംബോധന (Personification) താ

വക........ഭവാം=നിൻെറ (ചിന്തയുടെ) ഭാവനാശക്തിയ്ക്കു് അസുലഭമായ (എത്താൻ പാടില്ലാത്ത); അതായതു്, ചിന്തയുടെ ഭാവനാശക്തിയ്ക്കുപോലും അതീതമായ. കടൽക്കാഴ്ചയിൽ= പ്രസ്തുതസാമഗ്രികൾ സജ്ജീകരിച്ചിരുന്ന പന്തലിൻെറപേർ. ഇതുവരെയുള്ള ശ്ലോകങ്ങൾകൊണ്ടു് ചിത്രനഗരിയുടെ ആദ്യപ്രവേശദ്വാരത്തേയും അതിനടുത്തുള്ള വിശേഷങ്ങളേയും വർണ്ണിച്ചിരിയ്ക്കുന്നു. ഇനിമേൽ പ്രധാനപ്രദർശനസ്ഥലത്തെ വർണ്ണിക്കുന്നു.

ശ്ലോ. 20. തണ്ടാ........സ്ഥലം=താമരപ്പൂവിൻെറ ആകൃതിയിലായിരുന്നല്ലോ പ്രധാന കാര്യസ്ഥലത്തുള്ള പന്തലിൻെറ സജ്ജീകരണം. ദക്ഷിണാഭിമുഖമായി=തെക്കോട്ടു മുഖമായി്. ശൃംഗാരംഗ.....ങ്ങളിൽ=വിലാസമേറിയ താഴികക്കുടങ്ങളിൽ. ഉത്തര........മഴവില്ലൊപ്പം=വടക്കെ ചക്രവാളത്തിലുള്ള മഴവില്ലുപോലെ. രണ്ടാം=ഇതു് ചിത്രപുരിയിലുള്ള രണ്ടാമത്തെ മഴവില്ലാണു്. ഒന്നാമത്തേതു് നാലാം ശ്ലോകത്തിൽക്കാണുക. ഉൽപ്രേക്ഷ. വടക്കെ ചക്രവാളത്തിലുള്ള മഴവില്ലു് അസാധാരണമായതുകൊണ്ടു് അത്യത്ഭുതജനകമായിരിയ്ക്കുമല്ലോ. മഹാതോരണം= വലിയ വളച്ചുവാതിൽ.

ശ്ലോ. 21. വളച്ചുവാതലിൽഉള്ള തിരുവിതാംകൂർ രാജകീയ മുദ്രയെ ഈ ശ്ലോകംകൊണ്ടു് വർണ്ണിക്കുന്നു. മാതംഗയുഗ്മം=രണ്ടാന. കംബുകലിക=മൊട്ടുപോലുള്ളശംഖു്. സമുദ്ര........യിതം= കടലിനും വഞ്ചിരാജ്യത്തിനും തമ്മിലുള്ള ചേർച്ചയെ അടയാളപ്പെടുത്തുന്നതുപോലെയുള്ളതു്. ഗജവീരന്മാരാൽ സേവിയ്ക്കപ്പെടുന്ന ശംഖുമുദ്രവാരിധിയുടേയും വഞ്ചിയുടേയും പരസ്പരബന്ധത്തെ വിശദീകരിയ്ക്കുകയാണെന്നു് തോന്നും.

ശ്ലോ. 22. മായാമണിത്തൂണു്=കൃത്രിമമായ രത്നത്തൂണു്. മൃഗ........ഖരായകൾ=മാൻ, പക്ഷി, ആന, പാമ്പു്, വള്ളി, പൂക്കൾ ഇവയുടെ ചിത്രങ്ങൾ. ഇമ്പം=രസം. സ്വഭാവോക്തി.

ശ്ലോ. 23. വല്ലി........കരുക്കൾ=വള്ളികളും ചെടികളും. ഉല്ലിദ്ധാഭ=ഉല്ലിദ്ധമായ (വർദ്ധിച്ച)ആഭ. ഗോ........ഗത്തു്=ഗോപുരത്തിൻെറ മുൻവശത്തു്. നാഗ........രംഗത്തിനു്=നാഗരികമായ (നഗരത്തിലുള്ള; പരിഷ്കൃതമായ) പ്രദർശനകലാരംഗത്തിനു്. സല്ലീ........പ്രതീതി=സത്തായ (നല്ലതായ) ഉപവന (ഉദ്യാനത്തിൻെറ) പ്രതീതി (ബോധം.)

ശ്ലോ. 24. പ്രഫു.......ദളങ്ങൾ=പ്രഫുല്ലമായ (വിടിൎന്ന) ഏകാംഭോജത്തിലെ ദളങ്ങൾ (ഇതളുകൾ) പോലെയുള്ള ശാലാവിഭാഗങ്ങൾ=പ്രദർശനശാലയ്ക്കകത്തുള്ള ഓരോ പ്രത്യേകകക്ഷ്യകൾ. 20-ാം ശ്ലോകം നോക്കുക. അഭ്രം=മേഘം. ശുഭശ്ലോകാംഗങ്ങൾ=നല്ലപദ്യത്തിലേ ഓരോ അന്വയങ്ങൾ. പദാൎത്ഥങ്ങൾ=പദങ്ങളുടെ അർത്ഥങ്ങൾ; സാമാനങ്ങൾ. പ്രദർശനശാലയെ ഒരു താമരപ്പൂവിൻെറ ആകൃതിയായി മുമ്പു കല്പിച്ചിട്ടുള്ളതിനെ വായനക്കാർ സ്മരിയ്ക്കുമല്ലോ. ശാലയിലെ ഓരോകക്ഷ്യകളേയും ഓരോ ഇതളുകളായി ഭാവനചെയ്തിട്ടുള്ളതിൻെറ ഔചിത്യം ഗമ്യം; ഉപമ, മാലോപമ; ശ്ലേഷം.

ശ്ലോ. 25. ഈ ശ്ലോകം തുടങ്ങി ഓരോ പ്രധാനശാലകളെ വൎണ്ണിയ്ക്കുന്നു. സവ്യാരംഭദളം=സവ്യ (ഇടത്തുവശ) ത്തിലുള്ള ആരംഭദളം. (ആദ്യത്തെകക്ഷ്യ) കാഴ്ചക്കാരെ ഇതുവഴിയാണ് വാളൻറിയറന്മാർ കാഴ്ച കാണാൻ കടത്തിവിട്ടുകൊണ്ടിരുന്നത്. സമുദായോൽക്കർഷമാർഗ്ഗം=സമുദായങ്ങളുടെ ഉന്നതിയ്ക്കുള്ളവഴി. ത്വരി.......രണം=ത്വരിതമായും അഭിരാമമാ(ംഗിയാ)യുംമുള്ള തരണത്തെ ചെയ്യുന്നവർ. രൂപകം. ദിവ്യ.......പൂർവ്വം=ശ്രേഷ്ഠമായി അനേകകലാപരമായിരിയ്ക്കുന്ന ഉപകരണങ്ങളെക്കൊണ്ടുള്ള അലങ്കാരത്തോടുകൂടി ഗുണ....മാക്കി=വിശിഷ്ടപദാർത്ഥങ്ങളെക്കൊണ്ട് (ഗുണശബ്ദംകൊണ്ട് പ്രധാനമായും നൂൽത്തരങ്ങളാൽ) ആകർഷിക്കത്തക്കതാക്കി. സ്ത്രീകളുടെ നേതൃത്വത്തിലുള്ള പ്രദർനരംഗമാണിവിടെ വൎണ്ണ്യവിഷയം. 3_-ാം ശ്ലോകംവരെയുള്ള പദ്യങ്ങളെല്ലാം പ്രസ്തുത പ്രദർശനസാമഗ്രികളെത്തന്നെ വൎണ്ണിയ്ക്കുന്നു.

ശ്ലോ. 26. സ്തോത്ര.......സൂനങ്ങളാൽ=സ്തോത്രങ്ങളും (God is Love എന്നും മററുമുള്ളവാക്യങ്ങളും) ആഹാര്യ (കൃത്രിമ) മായി ഉണ്ടാക്കപ്പെട്ട കമ്രങ്ങ (മനോഹരങ്ങ)ളായ ലതിക (വള്ളി)കളും മഞ്ജുക്കളായ പ്രസൂനങ്ങളും (പൂക്കളും) കൊണ്ട്. സൂത്ര.... തുരി=സൂത്രം (നൂൽ)കൊണ്ട് ആലേഖനകർമ്മത്തി (ചിത്രനിർമ്മാണത്തി)ലുള്ള ചാതുരി(സാമർത്ഥ്യം)തുന്നൽ....ഹത്വം=തുന്നൽക്കലാദേവതയെ പ്രതിഷ്ഠിച്ചിരിയ്ക്കുന്ന ഒരു ക്ഷേത്രത്തിനുള്ള ആരാധിയ്ക്കത്തക്കതായ മാഹാത്മ്യം.

ശ്ലോ. 27. മുഗ്ദ്ധ.......രത്നങ്ങൾ=മുഗ്ദ്ധ (മോഹന)വും ശബളവും (പലനിറംകലൎന്നതും.) ആയ മുത്തുകളും രത്നങ്ങളും. വിചി.... ങ്കാരം=വിചിത്രമായ ചിത്രശലഭങ്ങളേക്കൊണ്ടുള്ള അലങ്കാരം. തുംഗാഭമായ്=വലിയ ശോഭയോടുകൂടി. സ്വഭാവോക്തി.

**ശ്ലോ. 28.** കന്ദുകങ്ങൾ=പന്തുകൾ. ലീല........ദ്വിജങ്ങൾ=കളിക്കുവാനുള്ള കൃത്രിമങ്ങളായ മൃഗങ്ങളും പക്ഷികളും. സ്ത്രീ........സാധനങ്ങൾ=സ്ത്രീകളുടെ വാസനാമഹിമയുടെ പ്രകാശനത്താൽ ഉണ്ടാക്കപ്പെട്ട പദാർത്ഥങ്ങൾ.

**ശ്ലോ. 29.** പ്രദർശ........ശല്‌മം=പ്രദർശനശാല. രണ്ടമ്മമാർ=പകപാശയകളും, അഭിവന്ദ്യകളുമായ രണ്ടു് മഹിളാമണികൾ. ഇവരാണു് ഈ പന്തലിൽ ഉള്ള സാധനങ്ങളെ കാഴ്ചക്കാർക്കു് കാണിച്ചുകൊടുത്തതും സൂക്ഷിച്ചിരുന്നതും. ഹൃൽ........പേതം=ഹൃൽസാരസ്യത്തെ (ഹൃദയഭംഗിയെ) വെളിപ്പെടുത്തുന്ന സുമന്ദഹാസത്തോടും (പുഞ്ചിരിയോടും) വിനയത്തോടുംകൂടി. കലാ........ത്തിനു്=കലകളെ അഭിവൃദ്ധമാക്കുന്നതിലുള്ള ഉത്സാഹത്തിനു്. ഉത്തേജനം=പ്രേരണ; മൂർച്ചകൂട്ടുക.

**ശ്ലോ. 30.** ആപാദാഗ്രം=അടിമുതൽ മുടിവരെ. അനന്യശോഭ=അസാധാരണഭംഗി. കൗതുകവ്യാപാരങ്ങൾ=വിനോദവില്പനകൾ. (fancy sales.) വിലോ........ഛവി=വിലോലങ്ങളായ (ഇളകുന്ന) അപാംഗങ്ങളാ (കടക്കണ്ണുകളാ)കുന്ന പുഷ്പങ്ങളെ അർച്ചിക്കയെന്ന കർമ്മത്തിലുള്ള വിശേഷശോഭ. വരി........ക്കളിൽ=സഹൃദയത്വംസ്പൃഷ്ടം.

**ശ്ലോ. 31.** ബാലാബാലകർ=പെൺകുട്ടികളും ആൺകുട്ടികളും. ബലാദ്വശ്യം=ഹഠാദാകർഷിക്കുന്ന. വേല....ടനം=വേലയെ (അതിർ) കവിഞ്ഞ കുതൂഹല (സന്തോഷ)ത്തിന്റെ പ്രകടനം. അമ്മമാർ കുഞ്ഞുങ്ങളോടുകൂടിവന്നു് ലീലാസാമഗ്രികളിൽ കൌതുകം കാണിക്കുന്നു. മൃദ്വക്ഷരങ്ങളുടെ ബഹുലത, ആവർത്തനം ഇവയാൽ, കുട്ടികൾ കളിപ്പാട്ടങ്ങൾ തിരിഞ്ഞെടുക്കുമ്പോഴുണ്ടാകുന്ന ഉന്മോഷകോലാഹലങ്ങൾ വ്യക്തമാക്കിയിരിക്കുന്നു.

**ശ്ലോ. 32.** സാലഭഞ്ജിക=പാവ. ശ്വേത........മാലകൾ=ശ്വേതങ്ങളും (വെളുത്തവയും) അമൂല്യങ്ങളും (വിലമതിക്കുവാവതല്ലാത്തവയും) ആയ മണി (രത്നം)ങ്ങളെക്കൊണ്ടും പ്രവാളങ്ങളെ (പവിഴങ്ങളെ) ക്കൊണ്ടും രചിതമായ (നിർമ്മിക്കപ്പെട്ട) നല്ലമാലകൾ. ഉല്ക്കട........രായി=ഉല്ക്കടമായ (വളന്ന) സ്ഫീതാശയ്ക്കു് (നല്ലകൌതുകത്തിനു്—വശരായി (അധീനരായി). സമുച്ചയം.

**ശ്ലോ. 33.** കേയൂ........ങ്ങൾ=കേയൂരം (തോൾവള.) അംഗദം (കൈമു-

ട്ടിന്' മേൽധരിയ്ക്കുന്നവളു.) കങ്കണങ്ങൾ=കാപ്പുകൾ. സൌര.......ദാരം=സൌരഭ്യത്തിന് വിളനിലം. മായൂരാഞ്ചിതപിഞ്ഛകൾ=മായൂരമായ (മയിലിന്റെ) അഞ്ചിത (മനോഹര)മായ പീലികൾ. പീയൂ.......ലാസം=പീയൂഷം (അമൃത്) അംശു (രശ്മി) വായുള്ളവന്റെ (ചന്ദ്രന്റെ) കലയെപ്പോലെ വളഞ്ഞ രത്നങ്ങൾ (ചൂഡാമണികൾ.) ശബളാ.......ശൃംഖലകൾ=പലനിറത്തിലുള്ളമണിമാലകൾ.

ശ്ലോ. 34. കല്യാ.......ങ്ങൾ=പൊന്നുകൊണ്ടുള്ള മുല്ലപ്പൂക്കളേപ്പോലുള്ള കർണ്ണാഭരണങ്ങൾ. വല്ലീ.......മാല്യങ്ങൾ=വള്ളികളേപ്പോലെ നീണ്ടുള്ളതും തങ്കം കൊണ്ടുണ്ടാക്കിയതും വിശേഷമായ ഇംഗ്ലീഷ് ലിപികളുടെ രൂപത്തിലുള്ളതുമായ മാലകൾ. അന്യത്ര=മറ്റൊരിടത്തു്.

ശ്ലോ. 35. അടുത്ത രണ്ടു ശ്ലോകങ്ങൾ ഉൽകൃഷ്ടഭാവനാരൂപത്തിലുള്ളവയാണ് (The two Slokas contain imagination of a high order) തുംഗശൈലം=വലിയമല. സലിലം=ജലം. ചാർത്തുമണം=ചാറിൽ (രസത്തിൽ) അടങ്ങിയിരിയ്ക്കുന്ന സൌരഭ്യം. വിജ്ഞാപകർ=പരസ്യക്കാർ.

ശ്ലോ. 36. തുംഗാ.......ഗുഹാ=തുംഗ (ഉന്നത)വും ആകമ്ര(മോഹന)വും ആയ തുഷാരശൈലഗുഹ. (ഹിമവൽപർവ്വതത്തിലുള്ള ഗുഹ.) ഗൂഢാ.......സക്തി=ഗൂഢമായ അനുരാഗം സ്ഫുരിക്കുന്ന സംഗമത്തിലുള്ള താല്പര്യം. മൃഗയ.......ഭ്രാന്തി=മൃഗയയ്ക്കായിട്ടുള്ള (നായാട്ടിനായുള്ള) സംരഭ (ഉത്സാഹ)ത്തിലെ സംഭ്രാന്തി (സംഭ്രമം). അം....ശക്തി=അംഗാരം. (തിക്കനൽ) പോലുള്ള ആയുധത്തിന്റെ (തോക്കിന്റെ) ശക്തി (പ്രയോഗം.) ശ്യാ.......നാഭി=സംഭോഗേച്ഛാജന്യമായ കസ്തൂരി.

ശ്ലോ. 37. ദിവ്യ....പാത്രങ്ങൾ=ദിവ്യമായ ആരാമതലത്തിലുള്ള പ്രഫുല്ലമായ സുമനസ്സുകളിൽ (പുഷ്പങ്ങളിൽ) നിന്ന് സമ്മർദ്ദിതമായ (വാററിയെടുത്ത) മനസ്സിളക്കുന്ന ദ്രവ്യ (സാധന)ത്തിന്റെ ആമോദരസത്തെ (സുഗന്ധരസത്തെ) വഹിയ്ക്കുന്ന സ്ഫടികപ്പാത്രങ്ങൾ. അവ്യ.......യാഭ=നിഷ്കളങ്കമായ ജിജ്ഞാസയുടെ പ്രകാശനം. ത്രപാ.......ക്കൾ=ത്രപ (ലജ്ജ)യുടെ ഛവി (പ്രകാശ)മാകുന്ന ആകല്പ (ഭൂഷണ)ത്തോടുകൂടിയവർ ലജ്ജാഭരണഭൂഷിതകൾ. വിനമ്രാസ്യകൾ=കുനിഞ്ഞുനോക്കുന്നവർ. ശൃംഗാരരസം സ്പഷ്ടം.

ശ്ലോ. 38. വ്യാലോ.......തൈലം=വ്യാലോലമായ (ഇളകുന്ന) ആസവത്തിന്റെ (വാററിയെടുക്കുന്ന മധുദ്രവ്യം) വാസനാധനം (പരിമള

ധോരണി) ഗിളിയ്ക്കുന്നതായ ധമ്മില്ലതൈലം (കുന്തളതൈലം) മിളൽ........മാജ്ജനികം=മിളത്തായിരിയ്ക്കുന്ന ലീലോപാസനത്തിന്ന് (ഭംഗിയായി ഒതുക്കിവെയ്ക്കുന്നതിന്ന് ഉതകുന്ന) കേശമാജ്ജനികം (ചിപ്പുകം) കേശസമ്പത്തു് ധാരാളമുള്ള സുകേശിനിമാർ കുന്തളതൈലവും ചിപ്പുകളും വാങ്ങുന്നു. പരികരാലങ്കാരം.

ശ്ലോ. 39. സൌരഭ്യാതിശയം=അതിശയ (അധിക) മായ മണം. പത്മിനികൾ=നായികമാരെ നാലുതരത്തിൽ വിഭജിച്ചിട്ടുള്ളതിൽ ഒരുതരത്തിൽപെട്ട സ്ത്രീകൾ. "രതിമഞ്ജരി" എന്ന ഗ്രന്ഥത്തിൽ പത്മിനിയെ ഈ വിധം വർണ്ണിച്ചിരിക്കുന്നു.

"ഭവതികമലനേത്രാ, നാസികാക്ഷുദ്രരന്ധ്റാ,
അവിരളകുചയുഗ്മാ, ചാരുകേശി, കൃശാംഗീ,
മൃദുവചനസുശീലാ, ഗീതവാദ്യാനുരക്താ,
സകലതനുസുവേശാ, പത്മിനി, പത്മഗന്ധാ"

പത്മാഭിരാമാസ്യകൾ=പത്മത്തെപ്പോലെ അഭിരാമമായ ആസ്യത്തോ (മുഖത്തോ)ടു് കൂടിയവർ. സുഗ........ഗത്തിൽ=സുഗന്ധമുള്ള കൃത്രിമമായ പരാഗ (പൊടി) ത്തിൽ. Powder. സംസാരഗ്രസ്തർ=സംസാരത്താൽ ഗ്രസിക്കപ്പെട്ട (വിഴുങ്ങപ്പെട്ട)വർ. സംഭൃതി=ഉൽപത്തി. ജന്മനാ ലബ്ധമായ ഐശ്വര്യ സൌന്ദര്യാദിഗുണങ്ങളെക്കൊണ്ടു് മനുഷ്യക്കു് തൃപ്തിയുണ്ടാകുന്നില്ല. അർത്ഥാന്തരന്യാസം.

ശ്ലോ. 40. ഇനിയും നാലു ശ്ലോകംകൊണ്ടു് വൈദ്യുതയന്ത്രങ്ങൾ പ്രദർശിപ്പിച്ചിരുന്ന ശാലയെ വർണ്ണിക്കുന്നു. മായാ........ണാമം=മായാവൈദ്യുതശാസ്ത്രത്തെ (Electricity യെ) സംബന്ധിച്ചുള്ള ചിന്തകന്മാരുടെ മഹാനിമ്ണ്ണാത (വളരെ ചുഴിഞ്ഞ)മായ മനോവ്യായാമത്തിന്റെ (വിചാരത്തിന്റെ) അത്ഭുതമായ ശക്തിയുടെ പരിണാമം (പകപ്പ്). ജ്ഞേയ........ചിത്ര്യം=ജ്ഞേയങ്ങളും അനേകങ്ങളും മനോജ്ഞങ്ങളുമായ യന്ത്രങ്ങളുടെ ഘടനയിലുള്ള വൈചിത്ര്യം.

ശ്ലോ. 41. ഇഷ്ട...........കൂലം=സുഖമായ ആശ്ലേഷരസത്തിന്ന് (ആലിംഗനത്തിന്ന്) യോജിച്ചവിധം. ശീതോ.........ഷ്ടാന്തം=ശീതോപചാരക്രിയയുടെ ദൃഷ്ടാന്തം. വിദ്യുൽ........ങ്ങളാൽ=വിദ്യുൽഗുണം (വിദ്യുച്ഛക്തി) കൊണ്ടു് ആകൃഷ്ടവും അന്യാദൃശവുമായ താലവൃന്തനികരത്തിന്റെ താളക്കാക്കംകൊണ്ടു്; ഇലക്ട്റിക്കുപങ്കകളിൽ നിന്നു് പുറപ്പെടുന്ന തണുത്ത കാററുകൊണ്ടു് അവിടെ വളരെ സുഖമുണ്ടായിരുന്നു.

ശ്ലോ. 42. ശുദ്ധ........ഗോളങ്ങൾകൊണ്ട്=ശുദ്ധവും അക്ഷരവും (നിർമ്മലവും) ആയ സ്ഫടികംകൊണ്ട് ആരചിതമായ (ഉണ്ടാക്കപ്പെട്ട) ഗോളങ്ങൾ. (Electric bulbs) ഗോ........തന്ത്രികൾ=ഗോവിനെ (പ്രകാശത്തെ) ലക്ഷ്യമാക്കി ബന്ധിച്ചിട്ടുള്ള ബലമുള്ളതും സൂക്ഷ്മമായതുമായ ഇരുമ്പുകമ്പികൾ. തടിച്ഛക്തി=വിദ്യുൽച്ഛക്തി. ശുദ്ധ........നിര=ശുദ്ധാന്തത്തിന്റ (അന്തഃപുരത്തിന്) യോജിച്ച ശ്രേഷ്ഠമായ വിളക്കുകളുടെ കൂട്ടം.

ശ്ലോ. 43. അന........യന്ത്രങ്ങളിൽ=അനവദ്യ (നിർദ്ദോഷ)മായ അനേകയന്ത്രങ്ങളിൽ. മഹിത ....സാരം=മഹിതമായ (ശ്രേഷ്ഠമായ) വ്യാപാര (പ്രവർത്തന)ങ്ങളുടെ സൂക്ഷ്മത്തിലും ക്രമത്തിലുമുള്ളതായ ഉപായങ്ങളുടെ അഗാധമായ രഹസ്യസാരം. സമ്യക്=വേണ്ടപോലെ. വിദ്യാർത്ഥികളോടുള്ള നിർദ്ദേശം.

ശ്ലോ. 44. കുതുക........ങ്ങളാൽ=സന്തോഷത്തോടുകൂടിയുള്ള അവലോകനത്തിന് (കാഴ്ചയ്ക്ക്) പര്യാപ്തമായ പദാർത്ഥങ്ങളെക്കൊണ്ട്. വസന്ത........പൂർവ്വകം=വസന്തോത്സവത്തിന്റെ പ്രൗഢിക്കും ആഡംബരത്തിനും ചേർന്നവിധം. പരാഹ്നങ്ങൾ=ഉച്ചയ്ക്കുശേഷമുള്ള സമയങ്ങൾ. ഉപമ.

ശ്ലോ. 45. സ്ഫാരോ........സ്സരം=സ്ഫാര (വർദ്ധിച്ച) മായ ഉത്സാഹത്തോടുകൂടി. ഭ്രമരി=പെൺവണ്ട്. കല........ലത്തിൽ=കലാലയത്തിലെ ഉത്സംഗതലത്തിൽ (പ്രധാനസ്ഥലത്തിൽ) പ്രശുഷ്ക........ങ്ങളാൽ=പ്രശുഷ്കമായ (വിരസമായ) പല ജോലിത്തിരക്കുകളുടെ പ്രഘാതങ്ങളാൽ (തടസ്സംകൊണ്ട്); ശുഷ്കങ്ങളും എന്നാൽ കർത്തവ്യബോധംകൊണ്ട് തള്ളാൻ വയ്യാത്തവയുമായ ജോലിത്തിരക്കുള്ളതിനാൽ രമണീയമായ ഈ കാഴ്ചകൾ ഇവിടെനിന്ന് ഇഷ്ടാനുസരണം കാണുന്നതിന് സാധിക്കയില്ലല്ലോ എന്ന് കവി ഖേദിക്കുന്നു. ഭാവികാലങ്കാരം.

ശ്ലോ. 46. പ്രദർശനീയത=കാണത്തക്ക കാഴ്ച. എങ്കിലും ആ വൈശിഷ്ട്യങ്ങളെ ആകുന്നതും കാവ്യരൂപത്തിൽ ചിത്രീകരിക്കേണ്ടതു് ആവശ്യമാണെന്നും, അതു് കാലാന്തരത്തിലും കൗതുകാവഹമായിരിക്കുമെന്ന് സാരം.

ശ്ലോ. 47. അടുത്ത ഏഴുശ്ലോകങ്ങൾകൊണ്ട് ജപ്പാൻകാരുടെ വ്യവസായാഭിവൃദ്ധിയെ വർണ്ണിക്കുകയും, തിരുവിതാംകൂറും വ്യവസായവിഷയത്തിൽ ജപ്പാനെ അനുകരിക്കുന്നതു് ഇവിടത്തെ തൊഴിലില്ലാപ്രശ്നത്തിനു ഒരു പരിഹാരമാർഗ്ഗവും ഐശ്വര്യാഭിവൃദ്ധിക്ക് ആസ്പദവും ആയിത്തീരുമെന്ന് കാണിക്കുകയും ചെ

യ്യുന്നു. സ്തോമം=കൂട്ടം. സമന്താൽ=ചുററുപാടും. സമീ........ ശിഷ്ട്യം=സമീചീനവും (യുക്തവും) ആപാതമനോഹരവും (മിനുസവും) ആയ ആവരണത്തി (ചട്ടക്കൂടി) ൻെറ വൈശിഷ്ട്യം. ഉപമ.

ശ്ലോ, 48. വ്യവ........ഭാവം=വ്യവസായങ്ങളിൽ തൽപരമായ മനഃസ്ഥിതി. യാമനാളികൾ=നാഴികമണികൾ. Clocks, Watches etc ജഗ........ഷ്ടികൾ=ജഗത്തിന് വശ്യവും ഉജ്ജ്വല (പ്രകാശമാന)വുമായ നിർമ്മാണങ്ങൾ. പാശ്ചാത്യ........നയം=പാശ്ചാത്യന്മാരുടെ ഉഗ്രമായ മത്സരതന്ത്രം. വ്യവസായവിഷയത്തിൽ ജപ്പാൻകാർക്കുള്ള അതിരററ സാമർത്ഥ്യം ലോകപ്രസിദ്ധമാണല്ലോ. പദാർത്ഥങ്ങളുടെ വൈവിധ്യം, വൈചിത്ര്യം, വിലക്കുറവു്, ആകർഷകത, സാർവ്വത്രികത എന്നിവയെല്ലാം അവരുടെ വ്യവസായഫലങ്ങളാണ്. ഇവയെ അടുത്ത ശ്ലോകങ്ങളിൽനിന്ന് ഗ്രഹിയ്ക്കാവുന്നതാണ്.

ശ്ലോ. 49. വ്യവ........മാർഗ്ഗങ്ങൾ=വ്യവസായങ്ങളെ പോഷിപ്പിക്കുന്ന കലാമാർഗ്ഗങ്ങൾ. ഉദ്യൽ........മോട്ട്=അഭിവൃദ്ധങ്ങളായ പരിഷ്കാരങ്ങളുടെ ഉർച്ഛൃംഖല (തളപ്പററ) വേഗത്തോടുകൂടി. ആരോ........ ജർ=ആരോഗ്യമുള്ള പീത (മഞ്ഞനിറമുള്ള) വംശത്തിൽ ജനിച്ചവർ (Yellow race). ജപ്പാൻകാർ ചീനരെപ്പോലെ മഞ്ഞനിറമുള്ളവരാണ്. രോമാഞ്ചദം=രോമാഞ്ചത്തെ ഉണ്ടാക്കുന്ന. ചമൽ........ഭ്ധായം=ചമൽക്കാരവും രസവുമുള്ള ഭാഗം.

ശ്ലോ. 50. അപ്പം=ആണ്ട്. അനുസ്യൂതം=തുടരെ. പ്രഭാതാർക്കൻ=ബാലസൂര്യൻ (Japan is called the rising sun); അഭിവൃദ്ധ്യുന്മുഖമായ രാജ്യമെന്നു സാരം. വ്യവ........മദ്ധ്യത്തിൽ=വ്യവസായമണ്ഡലമാകുന്ന ആകാശത്തിൻെറ നടുവിൽ (ഉച്ചത്തിൽ). തദീ........ദ്വിതി=തദീയമായ (ആ രാജ്യത്തെ സംബന്ധിച്ച) അത്ഭുതമായി പ്രകാശമാനമായിരിക്കുന്ന കര (രശ്മിയെന്നും) കൌശലങ്ങ (കൈത്തൊഴിലുക) ളുടെ പൊലിമ. ജപ്പാൻകാരുടെ (പ്രഭാതാർക്കൻെറ) കൈത്തൊഴിലുകളുടെ ഫലം (രശ്മി) ചെന്നു പററാത്തിടം എങ്ങുമില്ല. രൂപകം.

ശ്ലോ. 51. അതു........ഹം=അതുലമായ (എതിരററ) ആശംസ (പ്രശംസ) യ്ക്കു പററിയ. തടി........ഭംഗി=മിന്നൽപിണരിൻെറ അമോഘവും നിലീനവുമായ (സഫലവും ലയിച്ചുകിടക്കുന്നതുമായ) ഭംഗി. നിലാംബരശ്രേണികൾ=നീലത്തുണികൾ. മിന്നൽക്കളികളുടെ വിശേഷമായ തിളക്കം ലയിച്ചുകിടക്കുന്ന നീലമേഘ

ങ്ങളെപ്പോലെ ഇടയ്ക്കിടയ്ക്കു് കസവിൻെറ പ്രകാശം വെട്ടിമിന്നിക്കാണിക്കുന്ന തുണികൾ എന്നു് താൽപര്യം. ലോലാ........സ്തോമങ്ങൾ=നിർമ്മലസ്ഫടികംകൊണ്ടുള്ള ലോലങ്ങളായ പാനപാത്രങ്ങൾ. ചണ്ഡാ........യോഗ്യം=ചണ്ഡാതപജാലയെ (കൊടുംവെയിൽചൂടിനെ) ആവരണംചെയ്യുന്നതിനു പര്യാപ്തമായ.

ശ്ലോ. 52. പോതങ്ങൾ=കപ്പലുകൾ. സ്വനഗ്രാഹികൾ=ഗ്രാമഫോണുകൾ (Gramaphones·) ക്രൂട്ടാക്കാത്ത=അതുല്യങ്ങളായ. ഈ രണ്ടു ശ്ലോകങ്ങളിലുള്ള സാധനങ്ങളുടെ പരിസംഖ്യാനം (enumeration) കൊണ്ടു് ഏതെല്ലാം വ്യവസായപദ്ധതികളിൽ ജപ്പാൻകാർ പ്രവേശിച്ചിട്ടുണ്ടെന്നുള്ളതു് വിശദീകരിക്കുന്നു.

ശ്ലോ. 53. ഈ ശ്ലോകത്തിൽ തിരുവിതാംകൂർ ഇതുപോലെ വ്യവസായങ്ങളിൽ ഏർപ്പെടേണ്ട അത്യാവശ്യത്തേയും അങ്ങിനെ ചെയ്താലുണ്ടാകുന്ന ഐശ്വര്യോദയത്തേയും സൂചിപ്പിക്കുന്നു. ആയി=മേൽപ്രകാരം വർണ്ണിക്കപ്പെട്ട ജപ്പാൻകാരുടെ ഇപ്രകാരമുള്ള തൊഴിലില്ലാപ്രശ്നം (the problem of unemplyment)· കലാ........ദേവത=ഐശ്വര്യദേവത. രൂപകം.

ശ്ലോ. 54. ദിവ്യാദർശം=ദിവ്യമായ (ശ്രേഷ്ഠമായ) ആദർശം. ദീനാ........സക്തി=ദീനരക്ഷണം എന്ന പ്രവ്യാകോശമായ (വിടിന്ന്) മതപ്രസക്തി (Increasingly growing religious determination to ameliorate the condition of the distressed) അവ്യാ........യുഗം=നിഷ്കളങ്കമായി വ്യവസായപരമായ ഒരു പുതിയ യുഗം (a true New Era of real industrial development·) സംപ്രാപ്തമായി=വന്നു. പാവങ്ങളുടെ സമുദ്ധാരണ വിഷയത്തിൽ ഈ വ്യവസായ പ്രദർശനം ഒരു പുതിയ യുഗത്തെ സൃഷ്ടിച്ചിട്ടുണ്ടെന്നും അതിനു കാരണഭൂതമായതു് ദിവാൻെറ ഭരണകുശലതയാണെന്നും അതു് തിരുനാളോടു് അനുബന്ധിച്ചുവന്നിരിയ്ക്കുന്നതു് അത്യന്തം ഉചിതമായിരിയ്ക്കുന്നുവെന്നും ഭാവം. രൂപകം.

ശ്ലോ. 55. സചിവോത്തമൻ=മഹാരാജാവുതിരുമനസ്സുകൊണ്ടു് സർ. സി പിയ്ക്കു് നൽകിയ തിരുനാമം ബഹുമതി. ധിഷണാ........സന്താനം=ഭാവനാഫലം. മാമാ........ശനം=മാമാങ്കം (കേരളത്തിൽ ഒരു കാലത്തു നടത്തപ്പെട്ടിരുന്ന ഒരു മഹോത്സവം) പോലുള്ള പ്രദർശനം. അതിപ്രഖ്യാതം=വളരെ പ്രസിദ്ധം. തുറാ........ക്ക്യർ=ഓരോഡിപ്പാർട്ടുമെൻറിലേയും പ്രധാനികൾ. മനഃ........ഹലം=മനസ്സിനു് അതിരുകവിഞ്ഞ ഉത്സാഹത്തോ

കൂടി. ഇവിടെ ഡിപ്പാർട്ടുമെൻറാദ്ധ്യക്ഷന്മാർ ആത്മാർത്ഥമായ സഹായ സഹകരണങ്ങൾ ചെയ്തുകൊടുക്കുന്നത് ദിവാൻജിയുടെ ആജ്ഞാശക്തിയേയും അനുരഞ്ജനനയത്തേയും വെളിവാക്കുന്നു.

ശ്ലോ. 56. ഇതുമുതൽ അഞ്ചുപദ്യങ്ങൾകൊണ്ട് വിദ്യാഭ്യാസവകുപ്പുവക പ്രദർശനങ്ങളെ വർണ്ണിക്കുന്നു. ഈ വ്യവസായ പ്രദർശനത്തിൻെറ പ്രയോജനം പൊതുവേ ഇതിനുമുൻപു വർണ്ണിച്ചിരിക്കുന്നതുകൊണ്ട് വ്യക്തമാക്കിയിരിക്കുന്നതിനാൽ ഇനിയും ഓരോ തുറയിലുമുള്ള പ്രദർശനങ്ങളെ വർണ്ണിക്കുന്നത് വിരസമാകാനേ ഇടയുള്ളൂ. അതിനാൽ അതിനുദ്യമിക്കുന്നില്ല. എങ്കിലും, കവി വിദ്യാഭ്യാസവകുപ്പിലുള്ള ഒരുദ്യോഗസ്ഥനാകകൊണ്ടും ഈ വകുപ്പിലുള്ള പ്രദർശനവസ്തുക്കൾ വിദ്യാഭ്യാസപരമായും സാഹിത്യപരമായും മററു വകുപ്പിലുള്ള വസ്തുക്കളെ അപേക്ഷിച്ച് അധികം പ്രാധാന്യം വഹിക്കുന്നതുകൊണ്ടും വിദ്യാഭ്യാസവകുപ്പുമാത്രം പ്രത്യേകം എടുത്തുവർണ്ണിച്ചിരിക്കുന്നതിൻെറ ഔചിത്യം കാണുക. ഉപമ.

ശ്ലോ. 57. സ്ത്രീശാഖാവഴി=വിദ്യാഭ്യാസവകുപ്പിലെ പെൺപള്ളിക്കൂടങ്ങൾ വഴിയായി (Women's branch). ചിന്താർഹം=വിചാരത്തിന് യോജിച്ചത്. ദേശ.......സമ്പത്തുകൾ=ദേശങ്ങളിലെ (ഓരോസ്ഥലങ്ങളിലെ) ആഹാരങ്ങൾ (food stuffs) ദുകൂലങ്ങൾ (വസ്ത്രങ്ങൾ.) ഭൂഷണങ്ങൾ (അലങ്കാരങ്ങൾ.) കലാസംസ്കാരസമ്പത്തുകൾ കലകളെയും (Arts) സംസ്കാരങ്ങളേയും (cultures) കാണിക്കുന്ന സാധനങ്ങൾ. ആശാ.......പാത്രങ്ങൾ=ആശാസ്യവും അത്ഭുതവുമായ ഭാവനയാൽ രചിതമായ പാത്രങ്ങൾ. കോശ........മഞ്ജരികൾ=കോശങ്ങളാൽ (മൊട്ടുകളാൽ) അലംകൃതമായ മഞ്ജു (മോഹനം) മായ മഞ്ജരികൾ. കോഷ്ഠങ്ങൾ=ശാലാവിഭാഗങ്ങൾ (മുറികൾ;) അലമാരികൾ.

ശ്ലോ. 58. ഭൂ........പടം=ഭൂഗോളത്തിൻെറ പ്രകൃതിയെ പ്രകാശിപ്പിക്കുന്ന പടം (Maps showing natural divisions of the earth.) ഭൂ............ച്ഛായകൾ=ഭൂമീരുഹങ്ങൾ (വൃക്ഷങ്ങൾ) അധിത്യകാഭാഗങ്ങൾ (പർവ്വതത്തിൻെറ മുകൾഭാഗങ്ങൾ) ഉദാരശിലാതലങ്ങൾ (വലിയപാറക്കെട്ടുകൾ) പ്രഥിതകാന്താരങ്ങൾ (മഹാവനങ്ങൾ) ഇവയുടെ പ്രതിച്ഛായകൾ (പടങ്ങൾ.) ആ........ചിത്രങ്ങൾ=ഗോപാലന്മാരുടേയും കിരാതന്മാരുടേയുംമററും ജീവിതദശകളെ കാണിക്കുന്ന ചിത്രങ്ങൾ. ആലേ........സ്ഥല

ങ്ങൾ=എഴുതപ്പെട്ട മനോഹരമായ ഗോധൂമ (ഗോതമ്പ്) കൃഷിസ്ഥലങ്ങൾ.

ശ്ലോ. 59. വിസ്മയം=ആശ്ചര്യം. ഉന്ന.......ചിത്രം=ഉന്നതമായ (പൊക്കമുള്ള) ശിരസ്സോ (കൊടുമുടിയോ)ടുകൂടിയ കൈലാസത്തിന്റെ ചിത്രം. കലാ.......ഛായകൾ=കലകളുടെ താരുണ്യം (രാമണീയകം) നടമാടുന്ന (നല്ലവണ്ണമുള്ള) മാനുകളുടെ വിലോലങ്ങളായ (ഇളകുന്ന) ആലോകന (നോട്ട)ത്തിന്റെ ഛായകൾ. വാതുററം.......ഛായ=ഭംഗിയായ യശസ്സ്പോലെയുള്ള ധവളാംബുനിർജ്ജരധര (വെളുത്ത വെള്ളച്ചാട്ട)ത്തോടുകൂടിയ ഗംഗാനദിയുടെ ഛായ (പടം.) ഇ.......ക്ഷകൾ=മനോഹരമായ ഈ കാഴ്ചകൾ. ചന്ദ്ര.......തന്യം=ചന്ദ്രനെ ശേഖര (ശിരോഭൂഷണ)മാക്കിയവന്റെ ചൈതന്യം (സജീവമായ സാന്നിധ്യം.) വലിയ കൊടുമുടിയുള്ള കൈലാസപർവ്വതം, മാൻ, ഗംഗാനദി, ചന്ദ്രകലാ ഇവയുടെ ചേർച്ചയാണ് ശിവസാദൃശ്യത്തിന് ഹേതുക്കൾ. വർണ്ണന വിദ്യാഭ്യാസവകുപ്പിനെപ്പററിയാകയാൽ മറെറാരർത്ഥംകൂടി ഈ പദ്യത്തിൽ നിന്ന് ഗ്രഹിക്കാനുണ്ട്. വിദ്യാഭ്യാസ ഡയറക്ടറായ മി. സീ. വി. ചന്ദ്രശേഖരന്റെ ഊർജ്ജസ്വലതയെ ഈ കാഴ്ചകൾ സ്പഷ്ടമായി കാണിക്കുന്നുവോ എന്ന് തോന്നും. മി. ചന്ദ്രശേഖരന്റെ ഉത്തമപുരുഷ സാധാരണമായ ദീർഘകായത്വം, കലാപാടവം, താരുണ്യസഹജമായ നോട്ടം, അദഭ്രശുഭ്രമായ യശസ്സ് എന്നിവ വിശേഷണങ്ങളിൽ നിന്ന് സുഗ്രഹമാകുന്നു. ശ്ലേഷം. ഈ മൂന്നുശ്ലോകങ്ങളിലുള്ള സാധനങ്ങളുടെ പരിസംഖ്യാനത്താൽ വിദ്യാഭ്യാസ വകുപ്പുവക പ്രദർശനം സാധനങ്ങളുടെ വൈവിധ്യവും വൈശിഷ്ട്യവുംകൊണ്ട് ഏററവും വിജയകരമായിരുന്നു എന്നുകൂടി ഗ്രഹിക്കേണ്ടതാണ്.

ശ്ലോ. 60. ഈ ശ്ലോകംകൊണ്ട് കാളേജു വിദ്യാർത്ഥികളുടെ ശാസ്ത്രീയശാഖാപ്രദർശനത്തെ പ്രത്യേകം വർണ്ണിച്ചിരിക്കുന്നു. നിര....ത്ഥങ്ങൾ=നിരവദ്യങ്ങളായ യന്ത്രങ്ങളുടെ ഘടനയിലുള്ള സൂക്ഷ്മങ്ങളായ പ്രവൃത്തികളുടെ അർത്ഥങ്ങൾ (തത്വങ്ങൾ.) കർമ്മാവിഷ്കരണത്തിനാൽ=പ്രവൃത്തി ചെയ്തുകാണിച്ച് (by practical demonstration.) നിർമ്മാലാപം=ഹൃദയാകർഷകമായ സംഭാഷണം. നമ്മെ അറിയിക്കുന്നു=കാഴ്ചക്കാർക്ക് പറഞ്ഞുകൊടുത്തു മനസ്സിലാക്കുന്നു. നവ്യേന്ത്യ.......രശ്മി=നവേന്ത്യയാകുന്ന (നവീനഭാരതമാകുന്ന) നഭസ്സി (ആകാശത്തി)ൽ ശർമ്മമാകുന്ന ഉദയസൂര്യന്റെ (സുഖമാകുന്ന ഉദയസൂര്യന്റെ) രശ്മി. ശാസ്ത്രീയ വിദ്യാപ്തിയിൽ=ശാസ്ത്രീയമാകുന്ന

വിദ്യാലാഭത്തിൽ. രൂപകം. അർത്ഥാന്തരന്യാസം. കേവലം സാഹിത്യപരമായ വിദ്യാഭ്യാസംകൊണ്ടു് മേലുള്ള കാലത്തു് പ്രയോജനം കുറവാണെന്നും ശാസ്ത്രീയ വിദ്യാഭ്യാസത്തിൽ കൂടുതൽ ശ്രദ്ധകാണിക്കേണ്ടതു് അത്യാവശ്യമാണെന്നും ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. കാളേജുവിദ്യാർത്ഥികളുടെ സ്വഭാവവിശേഷംകൂടി ഈ ശ്ലോകത്തിൽ നിന്നു കാണാം. പ്രസന്നത, പ്രസംഗസാമർത്ഥ്യം, ഫലിതം, പ്രയോഗപ്രാഗത്ഭ്യം ഇത്യാദി.

ശ്ലോ. 61. വിദിത=പ്രസിദ്ധ. ധീരോ.......കാഴ്ച=ധീരോദാത്തനായ നൃപേന്ദ്രന്റെ ജന്മദിവസത്തിലെ ആനന്ദോത്സവമായ കാഴ്ച. പക്വാശയർ=മനസ്സിനു് പാകതവന്നവർ. മററു വകുപ്പുകളെ വർണ്ണിക്കുന്നതിനുള്ള വൈഷമ്യംകൊണ്ടു് അതിനു കവി ഒരുങ്ങുന്നില്ലെങ്കിലും പ്രസിദ്ധന്മാരും മനഃപക്വത വന്നിട്ടുള്ളവരുമായ ആ തുറകളിലെ അദ്ധ്യക്ഷന്മാരും, അവരുടെ പ്രദർശനസംബന്ധമായ കൃത്യങ്ങൾ മഹാരാജാവുതിരുമനസ്സിലെ പേരിലുള്ള ഭക്തിബഹുമാനാദികൾകൊണ്ടും, കർത്തവ്യബോധംകൊണ്ടും എത്രയും ഭംഗിയായി നിർവ്വഹിച്ചിരുന്നു എന്നു വ്യംഗ്യം.

ശ്ലോ. 62. മഹാരാജാവുതിരുമനസ്സുകൊണ്ടു് പ്രദർശനം തൃക്കൺപാർക്കാനായി എഴുന്നള്ളുന്നു. തിരുമനസ്സിലെ ഒരു നോക്കുകണ്ടു് ആനന്ദിക്കുന്നതിനു് എഴുന്നള്ളത്തു പ്രതീക്ഷിച്ചു് രാജഭക്തരായ പ്രജകൾ കവിടിയാർറോഡിൽ ത്തി ഉൽക്കണ്ഠയോടെ നില്ക്കുന്നു. കമ്രാഭ=മനോഹരമായ ശോഭ. ഇന്ദീവരതൃക്കണ്ണു്=കരിംകൂവളംപോലെയുള്ള തിരുമിഴി. അനിർവ്വാച്യം=പറയാൻ പാടില്ലാത്തതു്. ഉൽക്കണ്ഠാകുലപൌരർ=അധികം ഉൽക്കണ്ഠയോടുകൂടിയപൌരർ. തക്ക=പര്യാപ്തമായ. പ്രദർശനശാലയിലേക്കുള്ള എഴുന്നള്ളത്തുകൊണ്ടു് കലാപോഷണത്തിലും വ്യവസായാഭിവൃദ്ധിയിലും തിരുമനസ്സിലേക്കുള്ള അഗാധമായ താല്പര്യം പ്രത്യക്ഷമാകുന്നു.

ശ്ലോ. 63. ഇതുതൊട്ടു് ഏഴുശ്ലോകങ്ങൾ കവിടിയാർ കൊട്ടാരത്തിനെപ്പററിയുള്ള വർണ്ണനയാണു്. പ്രജകൾ തിരുമനസ്സിലെ കാണുന്നതിനായി കവിടിയാർ റോഡിലെത്തുമ്പോൾ അവിടെനിന്നു് വലിയകൊട്ടാരം ദർശിക്കുന്നതിനു് ഇടയാകുന്നതു സ്വാഭാവികമാകയാൽ ഈ വർണ്ണനയുടെ ഔചിത്യത്തെപ്പററി പ്രത്യേകം പറയേണ്ട ആവശ്യമില്ലല്ലോ. കല്യാണപ്രദം=മംഗളത്തെ നല്കുന്നതു്. കലാ........പൂർവ്വകം=കലാകല്പനകളുടെ വിശിഷ്ടമായ ആഡംബരത്തോടുകൂടി. കവി ....രാജ്യം=കവിയുടെ ഭാവനാശക്തി. കല്യാണാദ്രി=മഹാമേരുപർവ്വതം. ഇന്ദ്ര.......ക

ടം=ഇന്ദ്രന്റെ മാളികയുടെ താഴികക്കുടം; അഥവാ ഇന്ദ്രനുള്ള സൌധങ്ങളിൽവെച്ച് ഉത്തമമായിട്ടുള്ളത്. ഇന്ദ്രൻ സുഖവാസത്തിനു് മഹാമേരുവിൽ സ്ഥാപിച്ചിട്ടുള്ള മാളിക എന്നു് താല്പര്യം. മഹാ..........ലയം=മഹത്തായ വഞ്ചിഭൂമിയുടെ ഐശ്വര്യത്തിനെല്ലാം ആസ്പദമായ രാജരത്നത്തിന്റെ നിലയം=മഹാരാജാവുതിരുമനസ്സുകൊണ്ടു് എഴുന്നള്ളിയിരിക്കുന്ന കവടിയാർ കൊട്ടാരം. ഈ ശ്ലോകത്തിന്റെ ആരംഭപദത്തിൽ തുടങ്ങി അവസാനത്തോളം ആവർത്തിച്ചിരിയ്ക്കുന്ന"ക" എന്ന അന്ത്യപ്രാസം, ഏകപദിതിയാക്ഷരപ്രാസങ്ങളുടെ ഐകരൂപ്യം,യമകപ്രയോഗം, പദഘടനകളുടെ വൈശിഷ്ട്യം, ഉപമാലങ്കാരം, അർത്ഥഗാംഭീര്യം ഇവയെല്ലാം കൊണ്ടും കൊട്ടാരത്തിലുള്ള ശില്പകലാവൈവിധ്യം പ്രസ്തുത ശ്ലോകത്തിലുള്ള സാഹിത്യകലാവൈചിത്ര്യംപോലെ ആണെന്നു് ദ്യോതിപ്പിച്ചിരിയ്ക്കുന്നതു് ഗ്രഹിക്കുക.

ശ്ലോ. 64. നാനാ ....മായി=നാനാവർണ്ണ (പലനിറ)ത്തിലുള്ള സുപർണ്ണ (നല്ലപത്ര)ങ്ങളോടുകൂടിയ മഞ്ജുവാ (മനോഹരമാ)യ ലതികകളുടെയും (ചെറുവള്ളികളുടെയും) ബാലദ്രുമ (ചെറുവൃക്ഷ)ങ്ങളുടേയും ആലംബനസ്ഥാനത്തു് അധിഷ്ഠിതമായി (സ്ഥാപിക്കപ്പെട്ടു.) ഇവിടെ ദീർഘമായ സമസ്തപദം വർണ്ണനയ്ക്കു് ഉപയോഗിച്ചിരിയ്ക്കുന്നതു് കൊട്ടാരത്തിന്റെ മഹിമയേയും മനോഹാരിതയേയുംകൂടി സൂചിപ്പിയ്ക്കുന്നതിനാണെന്നു് കവി ഉദ്ദേശിച്ചിരിയ്ക്കുന്നതായികാണാം. ഇതുപോലെ ഈ കവിതയിലുള്ള വർണ്ണനകളിൽ മററുചിലേടത്തും കവി ഈ സമ്പ്രദായം പ്രയോഗിച്ചിരിക്കുന്നതു് കാണുക. ഈ സമസ്തപദങ്ങൾ എല്ലാം സംസ്കൃതപദങ്ങളുപയോഗിച്ച് ഉണ്ടാക്കിയിട്ടുള്ളവയാണെങ്കിലും, ഭാഷാപദങ്ങളെപ്പോലെതന്നെ പ്രസിദ്ധങ്ങളും പ്രചാരത്തിലിരിക്കുന്നവയുമാകയാൽ വായനക്കാർക്കു് സുഗ്രാഹ്യമായിരിക്കുമല്ലോ. ഇവയിലൊന്നിലുംതന്നെ പദാന്തത്തിൽ സംസ്കൃതപ്രത്യയങ്ങൾ ഉപയോഗിച്ചിട്ടില്ലെന്നുള്ളതും പ്രസ്താവ്യമാണു്. സ്വയം........ങ്ങളിൽ=പ്രകൃത്യാതന്നെ ഉദ്ദേശ (ഉയന്ന) പാർശ്വങ്ങളിൽ. ദാന........പൂർവ്വം=ദാനത്തിൽ (ഫലങ്ങളെ ദാനംചെയ്യുന്നതിൽ) ആസക്തിയുള്ള (താല്പര്യമുള്ള) രസാലങ്ങ (മാവുക)ളും, കേരങ്ങ (തെങ്ങുക)ളും, പനസങ്ങളും (പ്ലാവുകളും) ഉള്ള ആരാമങ്ങ (തോപ്പുക)ളുടെ പ്രഭയോടുകൂടി. അന്യ.......കൃതി=കുററമില്ലാത്ത അലങ്കാരം. സ്വഭാവോക്തി. വിചിത്രാലയം=വിചിത്രമായ (വൈവിധ്യം)കൊണ്ടു് ഭംഗിപൂണ്ട ആലയം (കൊട്ടാരം); വിശേഷപ്പെട്ട ചിത്രാലയം. ചിത്തിരതിരുനാൾ തിരുമനസ്സിലെ കൊട്ടാരം എന്നുസാരം. ചിത്തിരതിരുനാൾ തിരുമനസ്സുകൊണ്ടാണു് മഹാരാജസ്ഥാനം കവ

ടിയാർകൊട്ടാരം ആക്കിയതു്. രസാലകേരാദികൾ ദാനാസക്തങ്ങളാണ് എന്നു് പറയുകയാൽ കൊട്ടാരത്തിൽ നില്ക്കുന്ന അചേതനങ്ങൾകൂടി ത്യാഗവിഷയത്തിൽ ഉന്നിദ്രങ്ങളാണെങ്കിൽ അവയുടെ എല്ലാം നാഥനായ മഹാരാജാവു തിരുമനസ്സുകൊണ്ടു് ദാനവിഷയത്തിൽ എത്രമാത്രം ജാഗരൂകനായിരിയ്ക്കുമെന്നു് ധ്വനിയ്ക്കുന്നു. അർത്ഥാപത്തി.

ശ്ലോ. 65. ആര.......ന്ന=മനോഹരമായ ആകൃതിയിലുള്ള. അന്യനാ........സ്യം=അപൂർവ്വമായ ആന്ദോളനങ്ങളുടെ (ഊഞ്ഞാലുകളുടെ) സ്വാരസ്യം (സ്വച്ഛാവേനയുള്ള രസികത്വം). ആര........പല്ലവങ്ങൾ=ആരക്തവും (ചുമന്നതും) അക്ഷതവും (മുറിവില്ലാത്തതും) ആയ പല്ലവങ്ങൾ (തളിരുകൾ)സ്വഭാവോക്തി. മതിലകമെന്ന ശബ്ദംകൊണ്ടു് കൊട്ടാരത്തെ ശ്രീകോവിലായിത്തന്നെ സങ്കല്പിക്കണമെന്നു് അർത്ഥസാരസ്യംലഭിയ്ക്കുന്നു. 'രാജാ പ്രത്യക്ഷദൈവതം' എന്നാണല്ലോ. ലതാമണികളാൽ ആശ്ലേഷമാന്നതേന്മാവുകൾ, എന്ന പ്രയോഗത്താൽ മാതാവു തുടങ്ങിയ ഗുരുജനങ്ങളുടെ ലാളനയ്ക്കും വാത്സല്യത്തിനും ഭാജനങ്ങളായ രാജകുമാരന്മാർ എന്നു അർത്ഥംധ്വനിക്കുന്നു. "ആ രക്താക്ഷതപല്ലവങ്ങൾ" എന്ന പദം കൊട്ടാരത്തിലെ ഉദ്യാനത്തെ സൂക്ഷിക്കുന്നതിൽ ചെയ്തിട്ടുള്ള നിഷ്കർഷമായ ഏർപ്പാടിനെ വെളിപ്പെടുത്തുന്നതുകൂടാതെ രാജകുമാരന്മാർ പരിശുദ്ധന്മാരായ ബ്രഹ്മചാരികളാണെന്നു് സൂചിപ്പിക്കുന്നു.

ശ്ലോ. 66. ചാതുർവ്വർണ്യം=നാലുനിറത്തിലുള്ള. വർണ്ണവിചിത്രഭംഗി=നിറത്തിന്റെ ഭംഗി. വാസനാചാതുര്യം=വാസനയുടെ വൈശിഷ്ട്യം. വർണ്ണാവർണ്ണഭേദമെന്യേ മഹാരാജാവു് സ്വപ്രജകളെ പ്രോത്സാഹിപ്പിയ്ക്കുന്നതിനു് സന്നദ്ധനാണെന്നുള്ള ആശയം ഇവിടെ പ്രകടിതമായിരിക്കുന്നു. അപ്രസ്തുതപ്രശംസ.

ശ്ലോ. 67. ചിത്ത....ത്തിൽ=ചിത്തത്തെ ആകർഷിക്കുന്ന രാജമന്ദിരത്തിന്റെ മുഖദ്വാരത്തിൽ (ഗേററിൽ). അർദ്ധ.... ...ളിഃ=അർദ്ധ (പകുതി)സ്ഫട (സർപ്പത്തിന്റെ ഫണം)പോലെ വൃത്താകാരത്തിൽ വിശാലമായ ചത്വര (മുററ)ത്തിന്റെ ശിലകൊണ്ടുള്ള വപ്ര (ഭിത്തി) ങ്ങളുടെ മുകൾഭാഗങ്ങളിൽ. കൊട്ടാരത്തിന്റെ ഗേററിനു മുൻവശത്തുള്ള റോഡിന്റെ ഭാഗവുംമററുമാണു് ഇവിടെ വർണ്ണിച്ചിരിയ്ക്കുന്നതു്. ഉത്ത.........ദീപങ്ങൾ=ഉത്താലമായ (ബലമുള്ള) ആയസതന്തുക്കൾ (ഇരുമ്പുകമ്പികൾ) വഴിയെത്തുന്ന വൈദ്യുതവിളക്കുകൾ. ദിവ്യ........പുരസ്സരം=വിശേഷപ്രഭകളുടെ നൃത്തങ്ങളാകുന്ന ആകല്പ (അലങ്കാര)ങ്ങളോടുകൂടി. ക്ഷപകൾ=രാത്രികൾ. സ്വഭാവോക്തി. രാത്രികാലത്തു് കൊട്ടാരത്തിനുചുററുമുള്ള മതിലുകളിൽ അതിപ്രഭയോടു ലസിക്കു

ന്ന വിദ്യുദ്ദീപങ്ങൾ രാത്രിധർമ്മത്തെ നിശ്ശേഷം ഇല്ലാതാക്കുന്നു. തമോബാധയ്ക്കു് കൊട്ടാരത്തിൽ അശേഷം ഇടം കിട്ടുന്നില്ല. അതിനാൽ നിത്യപ്രകാശവും ശശ്വൽസുഖവും അവിടെ വിളയാടുന്നുണ്ടെന്നു സാരം.

ശ്ലോ. 68. ഉദ്വാഹം=വിവാഹം. ഹൃദ്യ.......രായ്=പ്രത്യാശയോടുകൂടി. വധൂധനം=സ്ത്രീധനം. നിശിതാജ്ഞ=ദൃഢമായ കല്പന. ഈ ശ്ലോകത്തിൽ മഹാരാജാവു തിരുമനസ്സിലേയ്ക്കു് വിദ്വാന്മാരേയും പാവപ്പെട്ടവരേയും സഹായിക്കുന്നതിനുള്ള സന്നദ്ധതയെ സൂചിപ്പിച്ചിരിക്കുന്നു. തിരുമനസ്സിലേയ്ക്കു് പാരമ്പര്യമായ രാജധർമ്മത്തെപ്പറ്റിയുള്ള ബോധവും പൂജ്യപൂജാവ്യതിക്രമം ശ്രേയോഹാനിക്കു കാരണഭൂതമാകുമെന്നുള്ള വിശ്വാസവും നല്ലപോലെ ഉണ്ടെന്നു ഇവിടെ വെളിവാക്കപ്പെട്ടിരിക്കുന്നു.

ശ്ലോ. 69. ഖദ്യോതോപമൻ=സൂര്യന്നു സദൃശൻ. ചൈത്രധരണീകാന്തൻ=ചിത്തിരതിരുനാൾ. തേജോ.......വലയത്തിങ്കൽ=തേജോമയമായി (ധാരാളമായ തേജസ്സോടുകൂടി) പ്രദ്യോതിക്കുന്ന (ശോഭിക്കുന്ന) പ്രചുരമായ (ധാരാളമുള്ള) പ്രതാപത്തിന്റെ വലയത്തിങ്കൽ (പരിസരത്തിങ്കൽ.) വിഭ്രമൽ ഖദ്യോതങ്ങൾ=വിറയ്ക്കുന്ന മിന്നാമിനുങ്ങുകൾ. ഇവിടെ മഹാരാജാവു തിരുമനസ്സിലേയ്ക്കു് ഓരോ ഭരണവകുപ്പിലുമുള്ള സവിസ്തരമായ പരിജ്ഞാനം വർണ്ണിതമായിരിക്കുന്നു. വിരോധാഭാസം. തിരുമനസ്സിലേ പരിവേഷമോ എന്നു തോന്നും വണ്ണമുള്ള മതില്ക്കെട്ടിനകത്തേയ്ക്കു് മുഖം കാണിക്കാനായി പ്രവേശിക്കാൻ വരുന്ന വലിയ ഉദ്യോഗസ്ഥന്മാരെല്ലാം തങ്ങളോടു് ഭരണസംബന്ധമായുള്ള എന്തെല്ലാം പ്രപഞ്ചനങ്ങളാണു് (Details) മഹാരാജാവു തിരുമനസ്സുകൊണ്ടു് ചോദിക്കുന്നതെന്നു നിശ്ചയമില്ലാതെ ഉൽക്കണ്ഠിതരായി സൂര്യപ്രകാശത്തിൽ മിന്നാമിനുങ്ങുകളെന്നവണ്ണം നിഷ്പ്രഭന്മാരും ഭയവിഹ്വലന്മാരുമായിത്തീരുന്നു എന്നു സാരം. സൂര്യവംശാലങ്കാരമായ ദിലീപനെപ്പറ്റി കാളിദാസൻ പറഞ്ഞതുപോലെ തിരുമനസ്സുകൊണ്ടു് അധൃഷ്യനാണെന്നു് കൂടി ഭാവം.

ശ്ലോ. 70. ഈ ശ്ലോകത്തിൽ മഹാരാജാവുതിരുമനസ്സുകൊണ്ടു് കൊട്ടാരത്തിൽ നിന്നും കല്പിച്ചു് എഴുന്നള്ളുന്നതിനെ വർണ്ണിച്ചിരിക്കുന്നു. ഉന്തും തള്ളുമൊതുങ്ങി=തിരുമനസ്സിനെ കാണുന്നതിനു് കൂടിയ ജനബാഹുല്യത്തേയും എഴുന്നള്ളാറായപ്പോഴേയ്ക്കു് പ്രസ്തുതോദ്ദേശ്യസാദ്ധ്യത്തിലേയ്ക്കായി ഏകാഗ്രചിത്തരായി ജനങ്ങൾ നില്ക്കുന്ന അവസ്ഥയേയും ഇവിടെ വ്യക്തമാക്കിയിരിക്കുന്നു. ഉൽക്കലിക=കാണണമെന്നുള്ള ആഗ്രഹം. ശ്രീപാർവ്വതീനന്ദനൻ=ശ്രീസേതു പാർവ്വതീഭായി മഹാറാണിയുടെ പുത്രൻ.

ശ്ലോ. 71. ശ്രീപാർവ്വതീനന്ദനൻ എന്ന പദത്തിന് സുബ്രഹ്മണ്യൻ എന്നുള്ള അർത്ഥവും ഉണ്ടല്ലോ. ഈ ശ്ലോകത്താൽ മഹാരാജാവു തിരുമനസ്സുകൊണ്ട് സുബ്രഹ്മണ്യനാണെന്നു സ്ഥാപിച്ചിരിക്കുന്നു. പ്രത്യക്ഷേശ്വരൻ=കണ്ണിനുമുമ്പിൽ കാണാവുന്ന ദൈവം; പ്രത്യക്ഷത്തിൽ ഈശ്വര (ശിവ) നോടുകൂടിയവൻ. പ്രജ........ആയി=തന്റെ പ്രജകളാൽ ആരാധിയ്ക്കപ്പെട്ടവനായി; ജനങ്ങളാൽ സേവ്യനായി. ക്ഷമാ........രതൻ=ഭൂമിയുടെ നിത്യക്ഷേമവിധാനത്തിൽ (നിത്യസുഖമുണ്ടാക്കുന്നതിൽ) രതൻ (താല്പര്യമുള്ളവൻ). ശ്രീ ചിത്രനക്ഷത്രജൻ=ചിത്തിരതിരുനാൾ; വിശേഷമായ ചിത്രംപോലെയുള്ള നക്ഷത്രത്തിൽ ജനിച്ചവൻ എന്നും; കാർത്തിക നക്ഷത്രം "കൈവട്ടക" പോലെയാണല്ലോ. അതുകൊണ്ട് സുബ്രഹ്മണ്യന്റെ ജന്മനക്ഷത്രമായ കാർത്തികയും ഒരു വിചിത്രമായ നക്ഷത്രം തന്നെയാണ്. സുകുമാരകാന്തി=സുകുമാരമായ (മോഹനമായ) കാന്തി; സുഷ്ഠുവായ കുമാര (സുബ്രഹ്മണ്യ)ന്റെ കാന്തി എന്നും. വിത........ഗ്രാഭ=വിടർന്നതായ വക്ത്രാംബുജ (മുഖപത്മ)ത്തിന്റെ പ്രത്യഗ്രമായ (പുതിയ) ആഭ; ആറുമുഖത്തിന്റെ ഭംഗിയോടുകൂടി എന്നും. സവിത്രി=അമ്മ. ശ്രീപാർവ്വതീദേവിക്ക് ഷഡാനനൻ എന്നപോലെ മഹാറാണി തിരുമനസ്സിലേക്ക് തിരുമനസ്സുകൊണ്ട് ചരിതാർത്ഥതയും ജന്മസാഫല്യവും നൽകി പാർവ്വതീദേവിയെന്ന നാമധേയത്തിന് പൂർണ്ണമായ അർഹത ഉണ്ടാക്കി. ശ്ലേഷം

ശ്ലോ. 72. നിർ........ളപ്പ്=നിർവ്യാജമായ (കപടമററ) ഭക്ത്യതിശയം. ഉദി........ഷ്പങ്ങൾ=ഉദീർണ്ണമായ (വളർന്ന) ആനന്ദ (അത്യന്തസന്തോഷ) ബാഷ്പങ്ങൾ (കണ്ണുനീർ) തിരുമനസ്സിലെ എഴുന്നള്ളത്തു കണ്ടുനിന്ന വിവിധജനതയുടെ അനേക സ്വഭാവവിശേഷങ്ങളെ ഇവിടെ വർണ്ണിച്ചിരിക്കുന്നു. യുവതികൾ, യുവാക്കൾ, കുട്ടികൾ, വൃദ്ധജനങ്ങൾ ഇവരോരോരുത്തരും വയോനുരൂപമായ വികാരപാരവശ്യം പൂണ്ടാണ് തിരുമനസ്സിനെ നോക്കിനിന്നതു് എന്ന വർണ്ണനയിൽ നിന്ന് തത്തദ്രസാനുപാതം വ്യംഗ്യം ഉല്ലേഖം.

ശ്ലോ. 73. ഈയാണ്ടിൽ=1112-ൽ ഇന്ദ്രാശ=ഇന്ദ്രന്റെ ആശ(ദിക്ക്)=കിഴക്ക്. പേശലശ്രീ=മനോഹരമായശോഭ. ഉഷ........ചാർത്തിൽ=ഉഷസ്സിലുള്ള സ്വവർണ്ണകിരണങ്ങളുടെ ആലംബം (ആശ്രയം) പൂണ്ട അംബരച്ചാർത്തിൽ (ആകാശഭംഗിയിൽ.) ഇവിടെ പ്രകൃതിതന്നെ, തിരുനാൾ ആഘോഷിക്കുന്നതിന് ഭൂഷകളണിഞ്ഞിരുന്നു എന്ന് ഉൽപ്രേക്ഷിച്ച് തിരുനാളിന്റെ മാഹാത്മ്യം സൂചിപ്പിക്കുന്നു.

ആയാതം=വന്നുചേൻ. അഭ്യാഗതം=വന്നുകൂടി. നൂതന........യോഗ്യം=നൂതനമായ അദ്ധ്യായത്തിൽ ആലേഖനയോഗ്യമായ (എഴുതത്തക്ക) പുതിയ യുഗം A new Era worthy of being written in a fresh chapter. 1112-ൽ സമാഗതമായ തിരുനാൾമഹോത്സവം, തിരുവിതാംകൂറിൽ ഒരു പുതിയ യുഗത്തിനുതന്നെ നിദാനമായിത്തീർന്നിരിക്കുന്നു. ഇതു് തിരുവിതാംകൂർ ചരിത്രത്തിൻെറ ഒരു പുതിയ അദ്ധ്യായത്തിൽ എഴുതപ്പെടേണ്ടതാണ്.

ഈ ശ്ലോകം തുടങ്ങി 92-ാംശ്ലോകംവരെ ക്ഷേത്രപ്രവേശനവിളംബരത്തെ വർണ്ണിച്ചിരിക്കുന്നു.

ശ്ലോ. 74. ഭൂമാൻ=രാജാവു്. ഭുവനമന്ദാരദ്രു=ഭൂമിയിലെ കല്പകവൃക്ഷം. അഭൂതപൂർവ്വം=മുൻപുണ്ടാകാത്ത. അതുല........ജ്ഞ=എതിരററതായ ക്ഷേത്രപ്രവേശനവിളംബരം. സ്വാരാജ്യം=സ്വർഗ്ഗം. തിരുനാൾസോപാനം=തിരുനാളാകുന്ന പടി.

ജാതിവ്യത്യാസംകൊണ്ടു് ഏററക്കുറെപ്പേക്കു നരകമായിരുന്ന നമ്മുടെ രാജ്യം, ക്ഷേത്രപ്രവേശനവിളംബരം മുഖേന, തിരുമനസ്സുകൊണ്ടു് എല്ലാപേക്കും, സ്വർഗ്ഗമാക്കിത്തീർത്തു.

ശ്ലോ. 75. ചേരരാജ്യപരിധി=തമിഴ്നാടിനെ, ചേരം, ചോളം, പാണ്ഡ്യം എന്നിങ്ങനെ മൂന്നു ഖണ്ഡമായിതിരിച്ചു്, മൂന്നുപേർ ഭരിച്ചിരുന്നു. ഇവയിൽ ചേരരാജ്യത്തിൽ ഉൾപ്പെട്ടതായിരുന്നു വേണാട്ടു്. കടലിൽ........ഊഴിയിൽ=കടൽവാങ്ങി കരയുണ്ടാകയും കടലാക്രമണം സംഭവിക്കുകയും ചെയ്യുന്നതു് പ്രകൃതിസാധാരണമാണ്. കേരളം ആവിധം ഉണ്ടായ ഒരു രാജ്യമാണ്. ഭീകരനൃത്തം=ഭയങ്കരമായ കൃത്താട്ടം. അയി........ശാചു്=അയിത്തമാകുന്ന ദുഷ്ടപിശാചു്. ജഗൽ........ഹതി=ജഗത്തിൻെറ രക്ഷയ്ക്കു് ആധാരമായ വിളംബരംകൊണ്ടുള്ള ആഹതി (അടി). ചിരകാലമായി, നാട്ടാരെ ഭിന്നിപ്പിച്ചു്, പേടിപ്പിച്ചു്, സൈ്വരക്രീഡ നടത്തിയിരുന്ന അയിത്തപ്പിശാചു്, ഈ നാട്ടിൽനിന്നും ഈ വിളംബരത്താൽ ഇങ്ങിനിവരാതവണ്ണം ഓടിക്കപ്പെട്ടു എന്നു സാരം.

ശ്ലോ. 76. ശോകാവേഗം=ദുഃഖത്തിൻെറ തള്ളിക്കയററം. സുകൃത........തീർത്ഥത്തിനാൽ=സുകൃതമേറിയ തിരുമനസ്സിലെ തൃക്കൈയണിഞ്ഞ തൂലികകൊണ്ടുള്ള ലോകാനുഗ്രഹത്തെ ദാനംചെയ്യുന്നതും, പ്രശാന്തമായ ചലനത്തോടുകൂടിയതുമായ തുല്യംചാത്തിൻെറ (Signature) തീർത്ഥത്താൽ. ഇതു് മണിപ്രവാളപദങ്ങളെത്രയും ഭംഗിയാംവണ്ണം ഇടകലൻചേന്ന ഒരു സമസ്തപദമാണ്.

സുകൃതംവഹിക്കുന്ന, തിരുമനസ്സിലെ തൃക്കൈയെണിഞ്ഞ തൂലികയിൽ (പേനയിൽ) നിന്നും തുല്യംചാർത്തിയപ്പോൾ ഒഴുകിയ മഷിയാണ് തീർത്ഥം എന്നു പറയുന്നതിൻെറ ഔചിത്യം സുഗ്രാഹ്യം. പ്രശാന്ത.......ചാർത്തു്=തിരുമനസ്സുകൊണ്ടു് വിളംബരത്തിനു് തുല്യംചാർത്തിയതു് പേനയുടെ പ്രശാന്തചലനത്തോടുകൂടിയാണു്; അതായതു്, പ്രശാന്തിയോടും ത്വരയോടും കൂടിയാണു്. "പ്രശാന്തി"യോടുകൂടിയാണു് എന്നു പറഞ്ഞിരിക്കുന്നതു് വിളംബരപ്രസിദ്ധീകരണം അത്യഗാധമായ ആലോചനയ്ക്കുശേഷം ആത്മാർത്ഥമായി ചെയ്തതാണെന്നു് വെളിവാക്കുന്നു. 'ത്വര'യോടുകൂടി കല്പിച്ചു് തുല്യംചാർത്തിയെന്നു് വിവക്ഷിക്കുന്ന "ചലനം"എന്ന പദപ്രയോഗം തിരുമനസ്സിലെ ധീരതയേയും പൂർവ്വനിശ്ചിതമായ കാര്യത്തിൽനിന്നു് പിൻവാങ്ങുകയില്ലെന്നുള്ള ദൃഢവ്രതത്തെയും കാണിക്കുന്നു. മുഹൂർത്താംശങ്ങൾ=നിമിഷാംശങ്ങൾ. തുല്യംചാർത്തലിനു് നിമിഷാംശങ്ങളെ ആവശ്യപ്പെട്ടുള്ളൂ. അതായതു്, തുല്യംചാർത്തിയതു് അതിശീഘ്രതയോടുകൂടിയാണെന്നുള്ള സൂചന ആവർത്തിച്ചിരിക്കുന്നതു് തിരുമനസ്സിലെ അനിതരരാജസാധാരണമായ പൗരുഷത്തെ പ്രകാശിപ്പിക്കുന്നു. താഴ്ത്തപ്പെട്ടവർ നിരന്തരമായി അനുഭവിച്ചുവന്ന പരമസങ്കടത്തെ തിരുമനസ്സിലെ പേനയിൽനിന്നു് പുറപ്പെട്ടതും ലോകക്ഷേമം അരുളുന്നതുമായ തീർത്ഥജലത്തിൻെറ പ്രവാഹത്താൽ അദൃശ്യമാകത്തക്കവണ്ണം ഒഴുക്കിക്കളഞ്ഞ ആ നിമിഷാംശങ്ങൾ എന്നു് സാരം. പരികരം. മൂകാ....ഹങ്ങൾ=മൂകന്മാരെക്കൊണ്ടുപോലും മുഖശ്ലോകം ചെയ്യിക്കത്തക്കവ. ജന്മനാ പറയാൻപാടില്ലാത്തവനെക്കൊണ്ടുപോലും പ്രശംസാഗാനം പാടിക്കും; നാക്കുള്ളവരൊക്കെ പുകഴ്ത്താതിരിക്കയില്ലെന്നു ഭാവം. കൂടാതെ, "മൂകൻ' തുടങ്ങിയ മഹാകവികളുടെ ആമുഖശ്ലോകങ്ങൾക്കു് അർഹങ്ങളാണു്. അതായതു്, അല്പജ്ഞനായ ഈ ഗ്രന്ഥകർത്താവിനെപ്പോലെയുള്ളവരല്ല ഈ വിളംബരത്തെ വിഷയമാക്കി കവിതയെഴുതാൻ ഉദ്യമിക്കേണ്ടതെന്നും അതിനു് മഹാകവികളാണു് യോഗ്യന്മാരെന്നും വ്യക്തമാക്കി ഗ്രന്ഥകാരൻെറ വിനയം പ്രകാശിപ്പിച്ചിരിക്കുന്നു. അശോ.......മരായ=അശോകചക്രവർത്തിയുടെ രാജ്യഭരണാദർശത്തിൻെറ പ്രതിമരായ. അഹിംസാധർമ്മത്തെ മുൻനിറുത്തി സർവ്വജനമൈത്രിയെ പ്രതിഷ്ഠിച്ച മഹാനായ അശോകചക്രവർത്തിയുടെ ഭരണകാലം ഒരു പുതിയ കൃതയുഗോദയമായിരുന്നു. അതിനുശേഷം തൽസദൃശമായ ഒരു നവയുഗത്തിൻെറ ആവിർഭാവം, സർവ്വജനസമത്വസ്വാതന്ത്ര്യസാഹോദര്യങ്ങളെ സുപ്ര

തിഷ്ഠിതങ്ങളാകുന്ന പ്രസ്തുത വിളംബരത്തിലാണ് പ്രത്യക്ഷമാകുന്നതു്.

ശ്ലോ. 77. ജാതി.......നാശം=ജാതികളുടെ വ്യാകൃതികൾ (ആകൃതിക്കു നേരിട്ടിരിക്കുന്ന മാററങ്ങൾ) കൊണ്ടു് ജാതമായ ശാപത്തിൻെറ ശഠതയ്ക്കു് (sinful fanaticism born of the number and variety of castes) ഉന്മൂലനാശം വേരോടുകൂടിയുള്ള നാശം) പ്രതിനവ........സ്ത്രം=പ്രതിനവമായ (വളരെ പുതിയതായ) പ്രസ്താവനയാകുന്ന അസ്ത്രം. അഖണ്ഡേശപ്രീതി=അഖണ്ഡ (അനല്പ) മായ ഈശപ്രീതി. ലോകപിതാവിൻെറ അളവററ സന്തോഷത്തിന് ഈ വിളംബരത്താൽ തിരുമനസ്സുകൊണ്ടു് ഉത്തമ പാത്രമായിട്ടുണ്ടെന്നു ഭാവം. രൂപകം.

ശ്ലോ. 78. കാശി.......ക്ഷേത്രങ്ങളിൽ=തിരുവിതാംകൂറിലെ മഹാക്ഷേത്രങ്ങൾ കാശിയെപ്പോലെ മാഹാത്മ്യമുള്ളവയാണു്. അവയുടെ പുരാതനത്വവും പുണ്യപൌഷ്കല്യവും അത്രമാത്രമുള്ളതിനാൽ അവയിൽ അവർണ്ണർക്കെല്ലാം പ്രവേശനംകൊടുത്തതു് അത്യധികം ഉദാരമായ ഒരുത്തരവാണെന്നു് വ്യംഗ്യം. അവർണ്ണ........സംഘങ്ങൾ=അവർണ്ണരുടെ പരിശുദ്ധകളായ വനിതകളുടെ കൂട്ടങ്ങൾ. വിളംബരപ്രസിദ്ധീകരണത്തിനു ശേഷം തിരുവിതാംകൂറിലുള്ളവരും വെളിയിൽ നിന്നു വന്നവരും ആയ അനേകം അവർണ്ണസ്ത്രീകൾ ആത്മശുദ്ധിയോടും അതിഭക്തിയോടും നമ്മുടെ പല മഹാക്ഷേത്രങ്ങളിലും പ്രവേശിച്ചു് പ്രാർത്ഥന നടത്തിയല്ലോ; "സംതൃപ്തിയാൽ" എന്ന പദം കൊണ്ടു് ഇവർക്കാക്കും തന്നെ ക്ഷേത്രങ്ങളിൽ പ്രവേശനത്തിനും പ്രാർത്ഥനയ്ക്കും യാതൊരു തടസ്സവും ബുദ്ധിമുട്ടും ഉണ്ടായില്ലെന്നും സവർണ്ണരും ക്ഷേത്രാധികാരികളും മഹാരാജാവുതിരുമനസ്സിലെ കല്പനയെ ആത്മാർത്ഥമായി അംഗീകരിച്ചു് അതിനെ അക്ഷരംപ്രതി അനുഷ്ഠിച്ചു എന്നും വ്യക്തമാകുന്നു. അല്ലിസ്സ്........നിത്യം=അവർണ്ണസ്ത്രീകൾ ദിവ്യചൈതന്യം വിളയാടുന്ന ക്ഷേത്രങ്ങളിൽ പ്രാർത്ഥനയ്ക്കായി ചെല്ലുമ്പോൾ ആദ്യമായി തങ്ങളെ അധഃകൃതാവസ്ഥയിൽനിന്നു് ഉദ്ധരിച്ച തിരുമനസ്സിലേയ്ക്കു് അഭംഗുരമായ മംഗളം ഉദിക്കുവാൻ ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു; അനന്തരമേ സ്വാർത്ഥപ്രാർത്ഥന ചെയ്യുന്നുള്ളു. സ്ത്രീഹൃദയം നിയമേന പ്രസാദാത്മകവും സുദൃഢസ്നേഹപൂർണ്ണവുമാകയാൽ അവരുടെ പ്രാർത്ഥനയ്ക്കു് ഫലലബ്ധി അനതിദൂരമാണെന്നുള്ള അർത്ഥം "അവർണ്ണ........ങ്ങൾ." എന്ന പ്രയോഗത്തിൽ നിന്നു സിദ്ധമാകുന്നു. ആകരം=വിളനിലം. പ്രസ്തുതവിളംബരത്തിൻെറ വേറൊരു

ഫലം, ചിത്തിരതിരുനാൾ തിരുമനസ്സിലെ യശസ്സ് ലോകമെങ്ങും വ്യാപിക്കുന്നതിന് ഇടയായതാണെല്ലോ.

**ശ്ലോ. 79.** ഈ ശ്ലോകം പ്രത്യേകിച്ചും പലജാതികളുള്ള ഭാരതത്തിൽ തിരുമനസ്സിലെ വിളംബരം എന്തു വികാരങ്ങളോടുകൂടി അംഗീകൃതമായി എന്ന് വർണ്ണിക്കുന്നു. തെക്ക്........വടക്ക=കന്യാകുമാരിമുതൽ ഹിമാലയപർവ്വതംവരെ; ഭാരതമൊട്ടുക്ക് തിരുമനസ്സിലെ വിളംബരത്തിന് വ്യാപ്തിയും ശ്ലാഘനീയതയും ലഭിച്ചിട്ടുണ്ടെന്നു സാരം. കാലോ........സന്ദേശം=ധീരനുംബാലനുമായ മഹാരാജാവു തിരുമനസ്സിലെ കാലോചിതമായ സന്ദേശം. സന്ദേശം കാലോചിതമാണെന്ന് പറഞ്ഞതുകൊണ്ട് തിരുമനസ്സിലേക്കുള്ള രാജ്യനിർവ്വാഹകുശലതയും ദീർഘദൃഷ്ടിയും വെളിവാകുന്നു. മററു രാജാക്കന്മാർക്ക് വിചാരിക്കുന്നതിനു പോലും പ്രയാസമായിരുന്ന ഒരു മഹൽകൃത്യം ചെയ്തതു അതിധീരമായ പ്രവൃത്തിയാണെല്ലോ. മഹാരാജാവു ബാലനായിരിക്കുന്ന കാലത്തുതന്നെ ഇത്ര ധീരമായ ഒരു പ്രവൃത്തി ചെയ്തതുകൊണ്ട് ഭാവിയിൽ ഇതുപോലെ ലോകാനുഗ്രഹപ്രദങ്ങളായ പല അപദാനങ്ങളും അദ്ദേഹത്തിൽ നിന്ന് നമുക്കു പ്രത്യാശിക്കാം.

**ശ്ലോ. 80.** പ്രാക്ക........തം=പ്രാക്കാലീനന്മാരായ (പഴമക്കാരായ) പുരോഹിതന്മാരുടെ (വൈദികരുടെ) അഹിതമായ വിഘാതം (തടസ്സം); വൈദികന്മാരുടെ അപ്രീതിയും തടസ്സവും വരാതിരിക്കാൻ. വിദ്വൽ........ഭാക്കായി=പണ്ഡിതന്മാരുടെ സഭയിൽ പങ്കെടുത്തു. സചിവാഢ്യൻ=ഈ പദം പണ്ഡിതന്മാരുടെ സഭയിൽ സന്നിഹിതനായി തീർച്ച യുണ്ടാക്കുന്നതിന് മഹാരാജാവു തിരുമനസ്സിലെ മന്ത്രിവര്യനുള്ള ആദ്ധ്യാത്മികമായ ജ്ഞാനത്തേയും അവകാശത്തേയും സൂചിപ്പിക്കുന്നു. പൊതു ജനാഭിപ്രായപ്രകാരം ഒരു പണ്ഡിതസംഘം രൂപീകരിച്ച് ആ കമ്മററിയുടെ അവധാനപൂർവ്വമായ നിശിതവിചാരത്തിൽ നിന്ന്രേഖപ്പെടുത്തിയ പ്രമാണങ്ങളേയും ഭൂരിപക്ഷാനുകൂല്യത്തേയും അടിസ്ഥാനമാക്കിയാണ് മഹാരാജാവു തിരുമനസ്സിലേക്ക് ഈ ബിളംബര വിഷയത്തിൽ മന്ത്രി ഉപദേശം നൽകിയതെന്നും, അതുകൊണ്ട് പ്രസ്തുത വിളംബരം ആരുടെ അപ്രീതിക്കും ഇടവരുത്തിട്ടില്ലെന്നും വിശിഷ്യ, നാലഞ്ചുലക്ഷം അധഃകൃതർ അനുഭവിച്ചുവന്ന അവശതകളും സങ്കടങ്ങളും അശേഷം അകന്നുപോയിയെന്നും സാരം. രൂപകം. ഉപമ.

**ശ്ലോ. 81.** ശ്രീമൂലക്ഷജയായ ശിക്ഷ=''ശിക്ഷ" എന്നുള്ള പദം സ്ത്രീലിംഗമാണ്. ഇവിടെ അതിനെ വിശേഷിപ്പിക്കുന്ന "ശ്രീമൂലർക്ഷജ

യായ്" എന്ന പദവും സ്ത്രീലിംഗമായിത്തന്നെ ഉപയോഗിച്ചിരിക്കുന്നു. ഭാഷയിൽ ഈ പ്രയോഗം ആവശ്യമായുള്ളതല്ല എന്ന് കേരളപാണിനി നോക്കിയാൽ കാണാം. ഈ കൃതിയിൽ അങ്ങനെ വേറൊരിടത്തും പ്രയോഗം കാണുകയുമില്ല. എന്നിരിക്കെ വിശേഷണം സ്ത്രീലിംഗമായി ഇവിടെ നിർബന്ധമായി ഉപയോഗിച്ചിരിക്കുന്നത്, തിരുമനസ്സിലേക്കു ലഭിച്ചിട്ടുള്ള ശിക്ഷ, (അഭ്യാസം; സ്വഭാവസംസ്കരണം) പ്രധാനമായി ശ്രീമൂലം തിരുനാളിൽ ജനിച്ച സ്വമാതാവിങ്കൽ നിന്നുമാണെന്ന് സ്പഷ്ടമാക്കുന്നതിനായിട്ടാണ്. വിളംബരം സംബന്ധിച്ചിടത്തോളം മഹാറാണി തിരുമനസ്സിൽ നിന്ന് എത്രമാത്രം പ്രചോദനം ഉണ്ടായിട്ടുണ്ടെന്നും അതിനുള്ള മൗലികമായ അടിസ്ഥാനമുറപ്പിച്ചത് അവിടുന്നാണെന്നും അതുകൊണ്ട് അവിടുത്തോടു ലോകത്തിന് അതിമാത്രം കടപ്പാടുണ്ടെന്നും വ്യംഗ്യം. കൂടാതെ ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടും ശ്രീചിത്തിരതിരുനാൾ തിരുമനസ്സിലെ വിദ്യാഭ്യാസത്തിനും സ്വഭാവസംസ്കരണത്തിനും കാലോചിതമായ ഏർപ്പാടുകൾ ചെയ്തിരുന്നു എന്നുള്ളതും ഇവിടെ പ്രസ്താവിതമായിരിക്കുന്നു. മന........ദർശാഭം=മനസ്സത്രയും ഉദാരപൂർവ്വവും മഹിതമായ ആശയത്തോടുകൂടിയതുമായി. ശൈശവകാലത്തു് ബാലഹൃദയത്തിൽ നിക്ഷിപ്തമാകുന്ന ജ്ഞാനബീജങ്ങളാണല്ലോ പില്ക്കാലത്തു് ഫലോന്മുഖങ്ങളാകുന്നത്. തിരുമനസ്സിലേക്ക് ബാല്യത്തിൽ പരിശുദ്ധവും സമുൽകൃഷ്ടവുമായ അഭ്യസനത്തിന് മാർഗ്ഗം ലഭിക്കയാൽ അവിടുത്തെ ഹൃദയം സംസ്കൃതമാകയും തൽഫലമായി ദുഷിച്ച മാമൂലുകളെ അവിടുത്തേക്ക് ദൂരീകരിക്കാൻ സാധിക്കുകയും ചെയ്തു.

ശ്ലോ. 82. പ്രസ്തുത വിളംബരം മൂലം നാടൊട്ടുക്കുണ്ടായ സ്വാതന്ത്ര്യവും സമാധാനവും, സന്തോഷവും, പ്രകാശപ്രഹർഷവും, ഭാവിയിൽ വഞ്ചിരാജ്യത്തിനുദിക്കുന്ന മംഗളാതിശയവും ഈ പദ്യത്തിലും അടുത്തതിലുംകൂടി പ്രകൃതിമധുരമായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. വേടർക്കളിക്കുന്ന്=വേടർ മുതലായ അവശസമുദായക്കാർക്കാണല്ലോ ഈ വിളംബരം സ്വാതന്ത്ര്യം പ്രദാനം ചെയ്തതു്. അതുകൊണ്ട് അവർ അവരുടെ വാസസ്ഥലങ്ങളിൽ വിളംബരം പ്രഖ്യാപിതമായ തിരുനാൾ ദിവസത്തെ മഹോത്സവമായി ആഘോഷിക്കയുണ്ടായി. കൂടാതെ മലകളിൽക്കൂടി തിരുനാൾ ഘോഷിക്കുകയുണ്ടായി എന്നു പറഞ്ഞതുകൊണ്ടു, അതു തിരുവിതാംകൂറിൽ സാർവ്വത്രികമായി കൊണ്ടാടപ്പെട്ടുവെന്നു വ്യംഗ്യം. സുന്ദര........അർഭകൻ=സുന്ദരനായ ജഗൽസ്വാതന്ത്ര്യമാകുന്ന ബാലസൂര്യൻ. ലോകം മുഴുവ

മുള്ള പാരതന്ത്ര്യത്തിന്ന് പ്രധാനകാരണം ജാതിവ്യത്യാസമാണല്ലോ; ആ അന്ധകാരത്തെ ആട്ടിയോടിക്കുന്നതിന്ന് ഉദിച്ചിരിക്കുന്ന ഒരു ബാലസൂര്യനാണ് തിരുമനസ്സിലെ വിളംബരം. അതു് വഞ്ചിനാട്ടിലുണ്ടാകയാൽ ലോകരുടെ എല്ലാവരുടേയും ശ്രദ്ധ ഇങ്ങോട്ടു തിരിഞ്ഞിരിക്കുന്നു എന്നു് വ്യംഗ്യം. രൂപകം.

ശ്ലോ. 83. പാപ.......ഗ്രന്ഥി=പാപഫലമായ പരദാസ്യമാകുന്ന കെട്ടു്. സ്വാ....... ഭ=സ്വാതന്ത്ര്യമാകുന്ന സൂര്യന്റെ ശോഭ. തിരുവഞ്ചി=തിരുവിതാംകൂർ, കോലാഹലം=കളകളശബ്ദം, ഉത്സാഹം. യാത്ര ഇനി=ഇനിമേലുള്ളയാത്ര (ഭാവി ഗമനം) പ്രശാന്തി........ബ്ധ=പ്രശാന്തിയുടെ സുഷമകൊണ്ടു് സമ്പന്നമായ പമ്പാജലം. ഇവിടെ തിരുവിതാംകൂറിന്റെ ഭാവിഗതിയെ നമ്മുടെ പമ്പാനദിയിൽ ഉള്ള അതിപ്രസിദ്ധമായിരിക്കുന്ന ചുണ്ടൻവള്ളം കളിയായി ഉൽപ്രേക്ഷിച്ചിരിക്കുന്നു. ഇതിന്റെ ഹൃദയംഗമത്വം സ്പഷ്ടം. അജ്ഞാനഫലമായ ദുരാചാരമാകുന്ന അടിമത്വത്തിൽ നിന്നു് വേർപെട്ടു് വഞ്ചിരാജ്യം സ്വതന്ത്രമായി; അടുത്ത ഭാവിയിൽ അഭൂതപൂർവ്വമായ പ്രശാന്തിയും ഉൽഗതിയും ഇതിന്നുണ്ടാകുന്നതാണു്. പ്രശാന്തമായിരിക്കുന്ന പമ്പാനദിയിൽ കളിച്ചുപോകുന്ന ചുണ്ടൻ വള്ളത്തിന്റെ ഗതിയുടെ പ്രതീതി ഈശ്ലോകത്തിന്റെ ഉത്തരാർദ്ധത്തിൽ പദഘടനാവിശേഷത്താൽ ഉണ്ടായിരിക്കുന്നതു് കാണാം.

ശ്ലോ. 84. വിഖ്യാതവിളംബരാംബിക=വിഖ്യാതമായ വിളംബരമാകുന്ന അംബിക. മൃതപ്രായർക്കു്=മരിക്കാറായവർക്കു്. മിഷ്ടാമൃതു്=മധുരമായ (സ്വാദുള്ള) അമൃതു്. ഇവിടെ ക്ഷേത്രപ്രവേശനവിളംബരത്തെ അംബികയായി സങ്കല്പിച്ചിരിക്കുന്നു. അംബിക എപ്രകാരം രാക്ഷസന്മാരാൽ അപഹൃതമായ അമൃതു് വീണ്ടെടുത്തു മൃതപ്രായരായ ദേവന്മാർക്കു് കൊടുത്തുവോ, അതുപോലെ വിളംബരം മതഭ്രാന്തന്മാരാൽ ബലാല്ക്കാരമായി എടുക്കപ്പെട്ട സ്വാതന്ത്ര്യത്തെ നിരാശാഗർത്തത്തിൽ ആണ്ടുകിടന്ന സാധുക്കൾക്കു് വീണ്ടും പ്രദാനംചെയ്തു് അവരെ പുനരുദ്ധാരണംചെയ്തു. ഭുവിൻ ഭൂഷണമായി=ഭൂമിക്കു് അലങ്കാരമായി. ഭൂരി........ഭാവം=നവജീവാനന്ദവും (പുതിയ ജീവചൈതന്യവും) ഭൂതിയും (ഐശ്വര്യവും)സ്ഫുരിക്കുന്ന(പ്രകാശിക്കുന്ന ഭാവിക്കു് (ഭാവികാലത്തിന്നു്.) ആസ്പദമായ (അടിസ്ഥാനമായ)ഭാസുരമനോഭാവം (നല്ലമനസ്ഥിതി.) മതാസക്തരിൽ=യഥാർത്ഥമതാനുഷ്ഠാനപ്രിയന്മാരിൽ. ഭൂമിക്കു് അലങ്കാരമായതു്, വാസ്തവത്തിൽ മതപ്രതിപത്തിയുള്ളവർക്കു് ഒരു പുതിയ ചൈതന്യത്തേയും ഐശ്വര്യത്തേയും ഉണ്ടാക്കുന്നതായ ഭാ

വികാലം ഈ വിളംബരത്തിൻെറ ഫലമായി സംജാതമായിരിക്കുന്നു എന്നുള്ള ശുഭാപ്തി വിശ്വാസപൂർവ്വമായ ബോധോദയമാണു്. ഉത്തരാർദ്ധം ഇങ്ങിനെ അന്വേയിക്കേണ്ടതാണു്:— മതാസക്തരിൻ ഭൂരി........ഭാവം ഭുവിൻ ഭൂഷണമായി.

ശ്ലോ. 85. ഇന്നാളോളം=ചിത്തിരതിരുനാൾ തിരുമനസ്സിലെ ഇരുപത്തിനാലാം തിരുനാൾവരെ. ആദ്ധ്വജപദം=ധ്വജപദംവരെ=(കൊടിമരത്തിൻെറ ചുവട്ടിൽവരെ. ഭാരത........കൂടം=ഭാരതത്തിലെ സംസ്കാരത്തിൻെറ അടിസ്ഥാനം. വാദം=തർക്കം. അസ്തരവം=നിശ്ശബ്ദം. ധർമ്മ........സ്ഥാപനം=ധർമ്മക്ഷമാഭൃന്നാകേശൻ (വഞ്ചിവാസവൻ) അമൂല്യമായ ഹിന്ദുഘടന മൂലമുണ്ടായ സാമ്രാജ്യത്തിൻെറ സംസ്ഥാപനം. അതായതു്, അധഃകൃതക്കു് കൊടിമരത്തിൻെറസ്ഥാനംവരെ പ്രവേശനം കൊടുത്താൽപോലും ഹിന്ദുസംസ്കാരം പാടേ നശിച്ചുപോകുമെന്നു് വാദിച്ചുകൊണ്ടിരുന്ന അന്ധവിശ്വാസികൾ, തിരുമനസ്സിലെ ധീരപ്രവൃത്തിയുടെ ഫലമായ വിളംബരത്താൽ അവരുടെ ശങ്കയ്ക്കോ ഭയത്തിനോ യാതൊരവകാശവുമില്ലായിരുന്നുവെന്നുള്ള ബോധംഉണ്ടായി, നിശ്ശബ്ദരായി തീന്നിരിക്കുന്നു; എന്നു മാത്രമല്ല, മഹാരാജാവു തിരുമനസ്സുകൊണ്ടു് ഒരു പുതിയ ഹിന്ദുസാമ്രാജ്യം സംസ്ഥാപിക്കുകയാണു് ചെയ്തതു് എന്നു് സവ്വരും ഇപ്പോൾ സശിരഃകമ്പം സമ്മതിക്കുകയുംചെയ്യുന്നു.

ശ്ലോ. 86. സ്പഷ്ടം.

ശ്ലോ. 87. തിരുമനസ്സിലെ പ്രജകളായ നമ്മുടെ ഹ്രസ്വമായ ജീവിതകാലത്തിൽ എന്തു ചെയ്താലാണു് ഈ വിശിഷ്ടമായ വിളംബരത്തിൻെറ ആസ്വാദ്യമായ ഫലത്തെ അനുഭവിക്കുന്നതിനു് ഇടയാകുന്നതെന്നു് ഇവിടെ വിവക്ഷിതമായിരിക്കുന്നു. ഉൽകൃഷ്ട....... ഭൂതി=ഉൽകൃഷ്ടമായ വിളംബരത്തിൻെറ ഉത്തമമായ ഫലത്തിൻെറ ആസ്വാദ്യമായ അനുഭൂതി. (അനുഭവം.) വിളംബരത്തെ വിശേഷമായും മധുരഫലങ്ങൾ തരുന്നതായും ഉള്ള ഒരു വൃക്ഷമായി സങ്കല്പിച്ചിരിക്കുന്നു. അദീർഘായുസ്സീമ=അദീർഘമായ (ചുരുങ്ങിയ) അയുസ്സിൻെറ സീമ (പരിധി). യുഷ്മൻ... ....അടിപ്പു്=നിങ്ങളുടെ മതമത്സരം. ജഗൽസായുജ്യം=ജഗത്തിൻെറ മോക്ഷം (Salvation of the world.) മാർഗ്ഗണം=അന്വേഷണം. നമ്മുടെ നാട്ടിൻെറ മാത്രമല്ല ലോകത്തിൻെറ മുഴുവൻ മോക്ഷത്തിനു് ഉതകുന്നതാണു് ഈ വിളംബരമെന്നും അതു് നമുക്കു് ആദ്യമായി ലഭിച്ചതിനാൽ മതമത്സരങ്ങളെല്ലാം ഉപേക്ഷിച്ചു് നാം അതിനെ അതിൻെറ വ്യാപ്തി അനുസരിച്ചു് പ്രായോഗികമാക്കിത്തീർക്കേണ്ടിതനു് ഉത്ത

രവാദിത്വം വഹിച്ചെങ്കിലേ അതിൻെറ സമഗ്രമായ ഫലം സിദ്ധിക്കയുള്ളൂ എന്നും സാരം.

ശ്ലോ. 88. മായാത്തങ്കമഷിക്ക്=മാഞ്ഞുപോകാത്തതായ തങ്കനിറത്തിലുള്ള മഷിയിൽ (സുവർണ്ണലിപികളിൽ.) മന്ത്രികൃതം=മഹാരാജാവു തിരുമനസ്സിലെ കല്പനാനുസരണം മന്ത്രിയാൽ രചിതം. പാവനശ്രീയാർന്നിടിന=പവിത്രവും മനോഹരവുമായ ശോഭയോടുകൂടിയ. രാമവർമ്മലിപിവിന്യാസം=രാമവർമ്മ എന്ന ലിപികളുടെ വിന്യാസം; അതായതു് "രാമവർമ്മ" എന്ന തിരുമനസ്സിലെ തുല്യംചാർത്തു്. മായാദീപപടം=സിനിമ. മതമഹാഗ്രന്ഥം=ഭഗവൽഗീത മുതലായ ഗ്രന്ഥങ്ങളെപ്പോലുള്ള നവീന സനാതന മതഗ്രന്ഥം. കാശ്യപി.......കാലം=കാശ്യപി (ഭൂമി)യുടെ സായാഹ്നത്തിൻെറ (സന്ധ്യയുടെ) ഉദയ (ആരംഭ) കാലം. വിരോധാഭാസം. ഈ പ്രഖ്യാപനത്തിൻെറ അന്യാദൃശത്വം മൂലം സുവർണ്ണലിപികളിൽ ഇതു് പാടെ മഹാരാജാവുതിരുമനസ്സിലെ തുല്യം ചാർത്തലോടുകൂടി പകർത്തി സിനിമകളിലും മതസംബന്ധമായ പുതിയഗ്രന്ഥങ്ങളിലും കല്പാന്തകാലംവരെ ആളുകൾക്കു് ആശ്ചര്യവും കൗതുകവും യഥാർത്ഥമതബോധവും ഉണ്ടാക്കത്തക്കവണ്ണം കാണാൻ ഇടയാകുന്നതാണു്.

ശ്ലോ. 89. വേദാന്തം=വേദത്തിൻെറ ഒടുവിൽ അനുബന്ധിച്ചിട്ടുള്ള ഉപനിഷത്തുകൾ. ഭാഷ്യം=സൂത്രങ്ങളുടേയോ, സൂക്തങ്ങളുടേയോ വിവരണം. പ്രകൃതം=പ്രസ്തുതം. വേദാ.......ഭൃതം=വേദവിത്തുകളുടെ (വേദജ്ഞന്മാരുടെ) വാദത്തിനും ആകൂതത്തിനും (അഭിപ്രായത്തിനും) വിമർശനത്തിനും (പരിശോധനയ്ക്കും) പര്യാപ്തമായ വിഷയമായി ഭവിച്ചിരിക്കുന്നതു്. വിചാരാമൃതം=ആലോചിക്കുംതോറും അധികമധികം ആസ്വാദ്യമായിരിക്കുന്നതു്. ധീ....ക്ഷമം=ധീ (ബുദ്ധി) യുടെ ദാസ്യമാകുന്ന (അടിമത്ത)മാകുന്ന ആയസ(ഇരുമ്പു്) ശൃംഖലാവലയത്തി (വിലങ്ങി)ൻെറ ഛേദനത്തിനു് (മുറിച്ചുകളയുന്നതിനു്) ക്ഷമമായിരിക്കുന്നതു് (സമർത്ഥമായതു്.) ക്ഷത്ര.......ശനം=ക്ഷത്രയോഗ്യമായ (ക്ഷത്രിയനു യോജിച്ച) ഔദാര്യത്തിൻെറ അഭിനവമായ പ്രകാശനം (Exhibition). ഉല്ലേഖം.

ശ്ലോ. 90. സാഹിത്യാന്തരസം=സാഹിത്യത്തിൻെറ യഥാർത്ഥമായ രസം. പദാനുപദം=പദംതോറും (In every word). സന്ദേശം=വിളംബരം. ഉദ്യൽകലാസൗഹിത്യം=ഉദ്യത്തായ കലയുടെ സമ്പൂർണ്ണത. വാചകം പ്രതി=വാചകംതോറും (In every phrase-). വഴിഞ്ഞിടുന്ന=ധാരാളമായി പ്രവഹിക്കുന്ന. വാക്യങ്ങൾ=സങ്കീർണ്ണാദി വാക്യങ്ങൾ (Sentences). സഗർഭ്യർ=സ

ഹോദരർ. എവരും=എല്ലാവരും. നിമ്നോ.......ത്യം=നിമ്ന (താഴ്ന്ന)സ്ഥാനമെന്നും ഉന്നത(ഉയന്ന)സ്ഥാനമെന്നും ഉള്ള ധീരാഹിത്യം(ബുദ്ധിയുടെ രാഹിത്യം;)അതായതു് താഴ്ന്നതെന്നും ഉയന്നതെന്നുമുള്ള വിചാരം ഇല്ലായ്മ. തത്വം=സനാതനമതസിദ്ധാന്തം. അനുശാസിക്ക=ഉപദേശിക്കുക. ആദ്ധ്യാത്മികം=ആത്മാവിനെസംബന്ധിച്ചുള്ള(spiritual). ഈ ശ്ലോകം വിളംബരത്തിൻെറ സാഹിത്യപരമായും കലാപരമായും ആദ്ധ്യാത്മികമായുമുള്ള മാഹാത്മ്യത്തെ വണ്ണിച്ചിരിക്കുന്നു. വിളംബരം യഥാത്ഥമായ സാഹിത്യരസം അടങ്ങിയിരിക്കുന്ന വാക്കുകളെക്കൊണ്ടും (words) കലാസംപൂണ്ണമായിരിക്കുന്ന വാചകങ്ങളെ (phrases) കൊണ്ടും നിമ്മിച്ചിരിക്കുന്ന വാക്യങ്ങളിൽ (sentences) പ്രതിപാദിതമായിരിക്കുന്നു. അതു് സമത്വത്തേയും, സാഹോദയ്യത്തേയും സ്നേഹമാഹാത്മ്യത്തേയും സവ്മതൈക്യത്തേയും ഉപദേശിക്കുന്ന സനാതനമതസിദ്ധാന്തവുമാണു്.

ശ്ലോ. 91. ഓമൽത്തിരുമേനി=എല്ലാ പ്രജകൾക്കും ഒന്നുപോലെ ഇഷ്ടമുള്ള തിരുമേനി. പ്രഥിത=കീത്തിപ്പെട്ട. സ്വപ്രജാ........മോദം=തൻെറ പ്രജകൾക്കു് ഹൃദയാനന്ദം. ആശാംശു=പ്രത്യാശാപ്രകാശം. ഭൂ.......മണി=ധാരാളം ഭൂതദയയുള്ളവരിൽവെച്ച് അത്യുത്തമൻ. ആദ്ധ്യാത്മിക........ഗീത=ആദ്ധ്യാത്മിക (ആത്മാവിനെ സംബന്ധിച്ച)സ്ഫീത(ഏററവും ഉൽകൃഷ്ട)മായ ഉവ്വീധരിച്ച (ഭൂമിയിലുള്ള) നവ്യഗീത (പുതിയതായ ഭഗവൽഗീത). ഉപേന്ദ്രാശ്രിതൻ=ശ്രീപത്മനാഭദാസൻ. സവ്വജനപ്രിയനും ഭൂതദയയുള്ളവരിൽ അഗ്രഗണ്യനും ശ്രീപത്മനാഭദാസനുമായിരിക്കുന്ന ശ്രീചിത്തിരതിരുനാൾ തിരുമനസ്സുകൊണ്ടു് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനു് ഭഗവൽഗീത ഉപദേശിച്ചതുപോലെ ആദ്ധ്യാത്മികമായും ഉൽകൃഷ്ടമായുമുള്ള ഒരു പുതിയ ഗീത ഉവ്വിയിലുള്ളവക്കെല്ലാവക്കും ഉപദേശിച്ചു എന്നു് സാരം. ഉപേന്ദ്രാശ്രിതൻ എന്ന പദത്താൽ ഗീത ഉപദേശിച്ച ശ്രീകൃഷ്ണഭഗവാൻെറ ദാസനായ തിരുമനസ്സിലേക്കു് ഒരു പുതുതായ ഗീത ഉപദേശിക്കുന്നതിനു് അവകാശവും അധികാരവും പ്രത്യക്ഷമായിരിക്കുന്നു. കൂടാതെ "ഉവ്വീധരം" എന്ന പദത്തിനു് പ്രധാനമായ അർത്ഥം പവ്വതമെന്നാണു്. അതുകൊണ്ടു് ഉവ്വീധരനവ്യഗീത എന്നതിനു് ശ്രീയേശുകൃസ്തുവിൻെറ ആദ്ധ്യാത്മികവും അതിവിശിഷ്ടവുമായ "ഗിരിഗീത" (sermon on the Mount) എന്നു് അർത്ഥം. ശ്രീചിത്തിരതിരുനാൾ തിരുമനസ്സിലെ ക്ഷേത്രപ്രവേശനവിളംബരം ഹിന്ദുക്കൾക്കെന്നപോലെ മററ സവ്വമതാവലംബികൾക്കും ആത്മ്യാത്മികമായ അഭിവൃദ്ധിയെ ഉദ്ദേശിച്ചു് ചെയ്തിട്ടുള്ള ഒരു മഹൽകൃത്യമാണെന്നു

വ്യംഗ്യം. ഈ ശ്ലോകത്തോടുകൂടി വിളംബരത്തേക്കുറിച്ചുള്ള വർണ്ണന അവസാനിക്കുന്നു.

ശ്ലോ. 92. കവിടിയാർകൊട്ടാരത്തിൽനിന്നുള്ള എഴുന്നള്ളത്തുതുടങ്ങി മഹാരാജാവുതിരുമനസ്സുകൊണ്ടു് ചിത്രനഗരത്തിൽ എത്തുന്നതു് ഈ ശ്ലോകത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. കലാത്മനിരതൻ= കലാപോഷണത്തിൽ താല്പരൻ. "കലാത്മനിരതൻ കാഴ്ച സ്ഥലത്തെത്തിനാൻ" പരികരാലങ്കാരം. പൊതുവേ സ്വഭാവോക്തി.

ശ്ലോ. 93. സാമ........രഥം=സാമഞ്ജസ്യത്തിന്റെ (ഭംഗിയുടെ) സമൃദ്ധി (ധാരാളത്വം) സംഭൃത (വഹിച്ച) രഥം (മോഹനമായ മോട്ടാർകാർ) മന്ദാരമരം=കല്പവൃക്ഷം. സ്വഭാവോക്തി.

ശ്ലോ. 94. സ്പഷ്ടം. സ്വഭാവോക്തി. ഉൽപ്രേക്ഷ.

ശ്ലോ. 95. ശ്രീമാൻ........ഭൂഷാന്വിതൻ=ശ്രീമത്തായ ഭാരതവർഷത്തിന്റെ (ഇൻഡ്യയുടെ) ഭദ്രമായ (ശുഭമായ) ഭരണത്തിൽ പ്രഖ്യാതന്മാരായിരിക്കുന്ന (പ്രസിദ്ധിപെട്ട) സാമാജികന്മാരുടെ (സഭാഗംങ്ങളുടെ)മസ്താമമാകുന്ന (കൂട്ടമാകുന്ന) പ്രസ്പഷ്ട (തെളിഞ്ഞ താരക (നക്ഷത്രങ്ങളുടെ ആവലിയിൽ (കൂട്ടത്തിൽ)കലേശന്റെ (ചന്ദ്രന്റെ) ആഭയാകുന്ന വിഭൂഷയോടുകൂടിയവൻ. ധരാസുരേന്ദ്രൻ=ബ്രാഹ്മണശ്രേഷ്ഠൻ. മംഗള........മാധ്വി=മധുരമായും മംഗളസൂചകമായുമുള്ള സ്വാഗതവാക്യം എന്നു് സാരം. മാധ്വി=മധു.

ശ്ലോ. 96. സാക്കൂ........ൂതകം=അർത്ഥഗർഭമായ പുഞ്ചിരിയോടുകൂടി. ഔദാര്യ........ശ്രീ=ഔദാര്യംകൊണ്ടു് താഴ്ന്നിരിക്കുന്ന ശോഭ. ധി........രശ്മി=ഉള്ളിൽ കവിഞ്ഞു് ഒഴുകുന്ന ഭക്തിയുടെ പ്രകാശം. ആലേഖനാശ്രാന്തമാം=ആലേഖനത്തിൽ (എഴുത്തുകുത്തുകളിൽ) അശ്രാന്തമായിരിക്കുന്ന (എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന.) ഉപചാരം=സൽക്കാരം. സ്വഭാവോക്തി.

ശ്ലോ. 9 . പ്രദർശനമഹം=പ്രദർശനമാകുന്ന ഉത്സവം. പുനഃസ്വീകൃതൻ =പിന്നീടു് സ്വീകൃതൻ.

ശ്ലോ. 98. നാനാ........ഭിഖ്യ=നാനാസാധനങ്ങളുടെ സംക്രമീകൃതമായിരിക്കുന്ന (ഭംഗിയായി അടുക്കിവെച്ചിരിക്കുന്ന) നവീന (പുതിയ) അഭിഖ്യ (ശോഭ.) ഉത്തമ........ശാലകം=ഉത്തമമായ ജ്ഞാനത്തിന്റെ ആസ്വാദനത്തിനു് യോഗ്യമായ ശാലകം. (വിദ്യാശാലകം.) പതാക........ളാൽ=പതാകകളുടെ (കൊടികളുടെ) ഉല്പാതങ്ങളാലും പാതങ്ങളാലും (മേല്പോട്ടും കീഴ്പോട്ടും ഉള്ള ഇളക്കങ്ങളാൽ.) ശുദ്ധ........മോദം=ശുദ്ധമായിരിക്ക

ന്ന അന്തരംഗത്തിൽ ഉൽഗളിച്ചിരിക്കുന്ന ആമോദം (സന്തോഷം, സൗരഭ്യം.) പരോക്ഷത്തിൽ=പ്രത്യക്ഷമല്ലാത്ത വിധത്തിൽ. വിദ്യാലയങ്ങളോട്ട സദൃശങ്ങളായ പ്രദർശനശാലകാം അവിടെയുള്ള സാമാനങ്ങളൊക്കെ അടുക്കിയൊതുക്കിവെച്ച് മുറികളെല്ലാം ശുദ്ധവും സുഗന്ധപൂർണ്ണവുമാക്കി വിദ്യാർത്ഥിയായ മഹാരാജാവുതിരുമനസ്സിനെ കൊടിക്കൂറകളാകുന്ന കൈകളാൽ ക്ഷണിച്ചു. എന്നു സാരം. ഉൽപ്രേക്ഷ.

ശ്ലോ. 99. ചക്രേശ്വരൻ=രാജാവു്. വാചാ........രൂപം=വാക്കുകൊണ്ടു് അവർണ്ണ്യമായിരിക്കുന്ന സുവർണ്ണഭാഷണസുധയുടെ രൂപത്തിൽ. അത്യന്തം മധുരവും, ഹൃദയംഗമവുമായ ഭാഷയിൽ എന്നു താല്പര്യം.

ശ്ലോ. 100. മേധാമേദുരൻ=അതിബുദ്ധിമാൻ. രാധാവല്ലഭദാസൻ=ശ്രീപത്മനാഭദാസൻ. അഞ്ചിത....... വൃഷ്ടി=അഞ്ചിത (മനോഹര)മായ കടാക്ഷാപാംഗങ്ങളാകുന്ന (കടക്കൺകൊണ്ടുള്ള നോട്ടമാകുന്ന) ഭൃംഗങ്ങളുടെ അഞ്ജനശ്രീധാരയാകുന്ന (ശ്യാമളശോഭയാകുന്ന) അമൃതവൃഷ്ടി. ഉത്തേജനം=പ്രോത്സാഹനം. തിരുമനസ്സുകൊണ്ടു് ചിത്രനഗരം കല്പിച്ച് സന്ദർശിച്ചതു് വ്യവസായകലാപോഷണങ്ങൾക്കു് അത്യന്തം പ്രോത്സാഹനത്തെ പ്രദാനംചെയ്തു. ഈ ഒടുവിലത്തെ ശ്ലോകത്തിൻെറ നാലാംപാദം "ശ്രീ" എന്ന അക്ഷരംകൊണ്ടു് ആരംഭിച്ചിരിക്കുന്നതിനാൽ ഈ കൃതി ശുഭമായി അവസാനിപ്പിച്ചിരിക്കുന്നു എന്നും ശ്രീചിത്തിരതിരുനാൾ മഹാരാജാവുതിരുമനസ്സിലെ പ്രസ്തുത അപാദനത്തിനു് മംഗളകരമായ പ്രധാന്യമുണ്ടെന്നും കൂടി വ്യംഗ്യം.

"കവിഹൃദയാദർശം"

എന്ന

വ്യാഖ്യാനം, സമാപ്തം.

ശുഭം.



